


# സഭയാകുകയെന്നാൽ...

മലങ്കര സുറിയാനി കത്തോലിക്കാ സഭ വിശ്വാസ പരിശീലന കമ്മീഷൻ

## കൊയ്നോണിയ 2022

മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപനത്തിന്റെ നവതി

മലങ്കര ബൈബിൾ ഓറിയന്റേഷൻ ക്യാമ്പ് - (MBOC)

CLASS III



## അത്യഭിവന്ദ്യ കാതോലിക്കാബാവായുടെ സന്ദേശം

കർത്താവിൽ ഏറ്റം പ്രിയമുള്ള സൺഡേസ്കൂൾ മക്കളേ, വിശ്വാസപരിശീലകരേ, മാതാപിതാക്കളേ, സഭാമക്കളേ,

എല്ലാവർക്കും നമ്മുടെ കർത്താവേശുമിശിഹായുടെ തിരുനാമത്തിൽ സ്നേഹവന്ദനം!

മഹാമാരിയുടെ ഭീതി ഒഴിഞ്ഞ് കൂട്ടായ്മയുടെ അനുഭവത്തിലേക്ക് നമ്മുടെ സൺഡേസ്കൂൾ തിരികെ വന്നിരിക്കുന്നു. ഒരുമിച്ചു ചേരുന്നതിനും സ്നേഹം പങ്കുവയ്ക്കുന്നതിനും ദൈവാരാധന നടത്തുന്നതിനും നമുക്ക് വീണ്ടും കൃപ നൽകിയ ദൈവത്തെ നമുക്ക് മഹത്വപ്പെടുത്താം.

അവധിക്കാലത്ത് നമ്മുടെ കൂട്ടായ്മകൾ, പ്രത്യേകിച്ച് നമ്മുടെ ഇളംതലമുറ, ദൈവത്തിന്റെ സ്നേഹവാത്സല്യങ്ങളും കൂട്ടായ്മയുടെ സന്തോഷവും അനുഭവിച്ചറിയുന്ന ഒരു സ്ഥിരം വേദിയാണല്ലോ നമ്മുടെ എം.ബി.ഒ.സി. ഈ വർഷം നമ്മുടെ സഭയിലെ അജപാലകക്രമം (ഹയരാർക്കി) സ്ഥാപിതമായതിന്റെ നവതിയാണ്. ഈ പശ്ചാത്തലത്തിൽ അജപാലകരോടൊപ്പം ചേർന്ന് നാം ഒരു സഭയായി വളരുന്നതിന്റെ സന്തോഷമാണ് ഈ വർഷത്തെ എം.ബി.ഒ.സി.യുടെ വിഷയമായി എടുത്തിട്ടുള്ളത്.

മാർതോമാ ശ്ലീഹായിൽ നിന്ന് നാം സ്വീകരിച്ച വിശ്വാസപൈതൃകം പങ്കുവയ്ക്കുന്നതിലൂടെ, ഒരുമിച്ചുചേർന്ന് ദൈവത്തെ ആരാധിക്കുന്നതിലൂടെ, ആത്മീയമായ ചൈതന്യം ബലപ്പെടുത്തുന്നതിലൂടെ, സഭയിലെ അജപാലന ശുശ്രൂഷയോട് ചേർന്ന് നിൽക്കാൻ ശീലിക്കുന്നതിലൂടെ, സഭയായി രൂപപ്പെടുന്നതിന്റെ സന്തോഷവും അനുഗ്രഹവും അനുഭവിക്കാൻ നമ്മുടെ വിശ്വാസപരിശീലന വേദിക്ക് ഈ വർഷത്തെ എം.ബി.ഒ.സി. കൂട്ടായ്മകൾ കാരണമാകട്ടെ എന്ന് ആശംസിക്കുന്നു.

ഈ വർഷത്തെ എം.ബി.ഒ.സി. ദിനങ്ങൾക്ക് എല്ലാ അനുഗ്രഹവും നേരുന്നു. ഈ കൂട്ടായ്മകൾ ഒരുക്കുന്നതിന് നേതൃത്വം നൽകുന്ന ബഹു. ഡയറക്ടർ അച്ചന്മാരെയും, വികാരിയച്ചന്മാരെയും, കൂട്ടായ്മകൾക്ക് നേതൃത്വം നൽകുന്ന ബഹു. ശെമ്മാശ്ശന്മാരെയും സിസ്റ്റേഴ്സിനെയും മറ്റ് വിശ്വാസപരിശീലകരെയും ഞാൻ പ്രത്യേകമായി അഭിനന്ദിക്കുന്നു.

ഉത്ഥിതനായ നമ്മുടെ കർത്താവ് നിങ്ങളെ സംരക്ഷിക്കട്ടെ. കാരുണ്യവാനായ ദൈവം എല്ലാവരെയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ!

നിങ്ങളുടെ വത്സലപിതാവ്,

✠ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മേജർ ആർച്ചുബിഷപ്പ് - കാതോലിക്കോസ്
തിരുവനന്തപുരം മേജർ ആർച്ചുബിഷപ്പ്




മലങ്കര സുറിയാനി കത്തോലിക്കാ സഭ
വിശ്വാസ പരിശീലന കമ്മീഷൻ

# മലങ്കര ബൈബിൾ ഓറിയന്റേഷൻ ക്യാമ്പ് - 2022




## സഭയാകുകയെന്നാൽ...

"അപ്പസ്തോലന്മാരും പ്രവാചകന്മാരുമാകുന്ന അടിത്തറമേൽ പണിതുയർത്തപ്പെട്ടവരാണ് നിങ്ങൾ;
ഈ അടിത്തറയുടെ മൂലക്കല്ല് ക്രിസ്തുവാണ് " (എഫേ 2: 20)

ക്ലാസ്സ് 3

9, 10, 11, 12 - ക്ലാസ്സുകളിൽ പഠിക്കുന്ന കുട്ടികൾ

# വിഷയം: സഭയാകുകയെന്നാൽ...

**വചനഭാഗം:** "അപ്പസ്തോലന്മാരും പ്രവാചകന്മാരുമാകുന്ന അടിത്തറമേൽ പണിതുയർത്തപ്പെട്ടവരാണ് നിങ്ങൾ; ഈ അടിത്തറയുടെ മൂലക്കല്ല് ക്രിസ്തുവാണ് " (എഫേ. 2: 20)

**"നമ്മുടെ റീത്തിന് അനശ്വരത ലഭിച്ചിരിക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കർ കത്തോലിക്കാ സഭയിൽ സ്വതന്ത്ര ഭരണമുള്ള ഒരു പ്രത്യേക സമൂഹമായിത്തീർന്നിരിക്കുന്നു. അതിന് സ്വതന്ത്രമായ വ്യക്തിത്വവും മഹാത്മ്യവും ഉണ്ടായിരിക്കും"**

**- ദൈവദാസൻ മാർ ഈവാനിയോസ് പിതാവ്**

## പ്രത്യേകം ശ്രദ്ധിക്കുക

1. കൃത്യസമയത്ത് എം.ബി.ഒ.സി. ക്ലാസുകളിലെത്തിച്ചേരുകയും സജീവമായി പങ്കെടുക്കുകയും ചെയ്യണം.
2. ദൈവാലയത്തിൽ പ്രവേശിച്ചാലുടൻ മദ്ധ്യഭാഗത്തു തലവണങ്ങുകയും, ഒരു വശത്തേക്കുമാറി മുട്ടുകുത്തി ശിരസ്സ് നമിച്ച് പ്രാർത്ഥന ചൊല്ലുക.
3. ക്യാമ്പിന് നേതൃത്വം കൊടുക്കുന്നവർ നൽകുന്ന നിർദ്ദേശങ്ങൾ പാലിക്കുവാൻ ശ്രദ്ധിക്കണം.
4. ഓരോ ദിവസവും ക്ലാസുകളിൽ തരുന്ന ഗൃഹപാഠങ്ങൾ കൃത്യമായി ചെയ്ത് കാണിച്ചിരിക്കണം.
5. എല്ലാ ദിവസവും വി.ബൈബിൾ നിർബന്ധമായും കൊണ്ടുവരേണ്ടതാണ്.
6. ദൈവാലയത്തിൽ പരിശുദ്ധിയോടെ വ്യാപരിക്കുവാൻ ശ്രദ്ധിക്കണം
7. എം.ബി.ഒ.സി- യുടെ അവസരം പ്രാർത്ഥിക്കുവാനും, മറ്റു കുട്ടികളുമായി അടുത്ത് പരിചയപ്പെടാനുമായി വിനിയോഗിക്കണം.
8. ബാഡ്ജും പുസ്തകവും വളരെ ഭംഗിയായി സൂക്ഷിക്കണം.
9. എം.ബി.ഒ.സി. നടക്കുമ്പോൾ ഒരു സ്നേഹ അന്തരീക്ഷം നിലനിർത്താൻ എല്ലാവരും പരിശ്രമിക്കേണ്ടതാണ്.

# തീം സോങ്

രചന : റവ. ഫാ. ജോസഫ് വള്ളിയാട്ട്
സംഗീതം : റവ. ഫാ. അരുൺ ഏറത്ത്

സഭയാവുകയെന്നാൽ, നാം
ദൈവജനമാവുകയല്ലോ,
പരനെയറിഞ്ഞ്,
സുതനെയറിഞ്ഞ്,
സ്തതിപാടുകയല്ലോ, റൂഹാ നിറവിൽ
സ്തുതിപാടുകയല്ലോ

സഭയാവുകയെന്നാൽ
ശ്ലൈഹികഗണമാവുകയല്ലോ;
വചനമറിഞ്ഞ്, നന്മനിറഞ്ഞ്
ജീവിക്കുകയല്ലോ, സാക്ഷ്യം നൽകും
വഴിചെല്ലുകയല്ലോ

സഭയാകുകയെന്നാൽ
തമ്മിൽ സ്നേഹിക്കുകയല്ലോ
ഇടയരുമൊത്ത്,
കുഞ്ഞാടുകളായ്
കൂടണയുകയല്ലോ, സംസർഗത്തിൽ
ജീവിക്കുകയല്ലോ



# ആമുഖം

കൂട്ടുകാരേ,

മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപിക്കപ്പെട്ടതിന്റെ നവതിയാണ് ഈ വർഷം. 1932 - ൽ പരിശുദ്ധ പതിനൊന്നാം പീയൂസ് മാർപാപ്പായാണ് മാർ ഈവാനിയോസ് പിതാവിനെ തിരുവനന്തപുരം ആർച്ചുബിഷപ്പായും മാർ തെയോഫിലോസ് പിതാവിനെ തിരുവല്ലായുടെ മെത്രാനായും നിയമിച്ചുകൊണ്ട് മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപിച്ചത്. കത്തോലിക്കാ സഭയിലെ ഒരു വ്യക്തിഗത സഭ എന്ന നിലയിൽ നമ്മുടെ യാത്രക്ക് ആഗോള സഭ നൽകിയ ഔപചാരികമായ അംഗീകാരമായിരുന്നു അത്. 2030 - ൽ പുനരൈക്യ ശതാബ്ദി ആഘോഷിക്കാൻ ഒരുങ്ങുന്ന നമുക്ക് ഈ നവതി ആത്മീയമായ ഒരുക്കത്തിനുള്ള ഓർമപ്പെടുത്തലാണ്.

ഈ വർഷം അവധിക്കാലത്ത് ദൈവവചനത്തിന്റെ വെളിച്ചത്തിൽ, ഒരു സഭയാകുക എന്നാൽ എന്താണ് അർത്ഥമാക്കുന്നത് എന്ന് നാം ധ്യാനിക്കുകയും പഠിക്കുകയും ചെയ്യുന്നു. അപ്പസ്തോലികമായ ഒരു വിശ്വാസ പാരമ്പര്യം, സ്വന്തമായ ഒരു ആരാധനാക്രമം, അതിനുചേരുന്ന ഒരു ആദ്ധ്യാത്മികത, ഇവയെയെല്ലാം കൂട്ടിയിണക്കുന്ന ശുശ്രൂഷാ നേതൃത്വം എന്നിവയെല്ലാം ഒരുമിച്ചു ചേരുമ്പോഴാണ് നാം ഒരു 'സഭ' ആകുന്നത്.

നമ്മുടെ സഭയുടെ സവിശേഷമായ ചരിത്രത്തിൽ ഈ നാല് സവിശേഷതകൾ എങ്ങനെ രൂപപ്പെട്ടിരിക്കുന്നു എന്നാണ് ഈ പാഠാവലിയിൽ വ്യക്തമാക്കുന്നത്. വേദപുസ്തകത്തിൽ നിന്നും, സാംസ്കാരികമായ നമ്മുടെ പശ്ചാത്തലത്തിൽ നിന്നും കൂടുതൽ അറിവുനേടാൻ ചില പ്രായോഗിക നിർദ്ദേശങ്ങളും നൽകിയിട്ടുണ്ട്.

കൂട്ടുകാർക്കെല്ലാം അനുഗ്രഹം നിറഞ്ഞ ഒരു അവധിക്കാലം ആശംസിക്കുന്നു.

മിശിഹായുടെ രഹസ്യാത്മക ശരീരവും വിശുദ്ധവും കാതോലികവുമായ തിരുസഭ ഒരേ വിശ്വാസത്തിലും ഒരേ കൂദാശകളാലും ഒരേ ഭരണത്താലും പരിശുദ്ധാത്മാവിൽ ജൈവികമായി സംയോജിപ്പിക്കപ്പെട്ട് ഹൈരാർക്കിയാൽ വിവിധ സമൂഹങ്ങളായി സംഘടിപ്പിക്കപ്പെട്ട വ്യക്തിസഭകൾ ആയിത്തീർന്നിരിക്കുന്ന വിശ്വാസികളുടെ ഗണമാണ്. ഇവ തമ്മിൽ വിസ്മയകരമായ സംസർഗം നിലനിൽക്കുന്നു. അങ്ങനെ സഭയിലെ വൈവിധ്യം ഐക്യത്തെ ഹനിക്കുന്നില്ല. പ്രത്യുത, അതിനെ കൂടുതൽ സ്പഷ്ടമാക്കുന്നു.

**രണ്ടാം വത്തിക്കാൻ സുനഹദോസ്**

പൗരസ്ത്യ സഭകളെക്കുറിച്ചുള്ള ഡിക്രി, 2

## പാഠം 1.

# അപ്പസ്തോലിക പാരമ്പര്യം

(**വായന: അപ്പ. പ്രവ. 2:40–47**: *ജറുസലേമിൽ ആദ്യത്തെ സഭാസമൂഹം ഉണ്ടായതിന്റെ വിവരണം. അപ്പസ്തോലന്മാരുടെ വചനം കേട്ട്, അവരോടൊത്ത് പ്രാർത്ഥിക്കുന്ന, അപ്പം മുറിക്കുന്ന, പരസ്പരം സ്നേഹിക്കുന്ന സമൂഹമായി ആദ്യത്തെ സഭാകൂട്ടായ്മ രൂപംകൊണ്ടു. അതുപോലെ അപ്പസ്തോലനായ മാർതോമായുടെ ചുറ്റും നമ്മുടെ നാട്ടിലും ഒരു വിശ്വാസ സമൂഹം ഉണ്ടായി*).



യേശുക്രിസ്തുവിന്റെ പന്ത്രണ്ട് അപ്പസ്തോലന്മാരിൽ ഒരാളായ വി. തോമാശ്ലീഹാ ഇന്ത്യയിലേക്കാണ് ദൈവഹിതത്താൽ അയക്കപ്പെട്ടത്. അന്ന് ഇന്ത്യയുടെ വടക്കൻ പ്രവിശ്യകൾ ഭരിച്ചിരുന്ന ഗോണ്ടഫോറസ് രാജാവിന്റെ അതിഥിയായി താമസിച്ച് അദ്ദേഹത്തിന്റെ രാജ്യത്തും സമീപ രാജ്യങ്ങളിലും ശ്ലീഹാ സുവിശേഷം പ്രചരിപ്പിച്ചു. എ.ഡി. അൻപതിനടുത്ത് ആ പ്രദേശങ്ങളിൽ വലിയ യുദ്ധമുണ്ടാവുകയും തോമാശ്ലീഹാ ആ പ്രദേശം വിട്ട് കടൽമാർഗം ഇന്ത്യയുടെ തെക്കൻഭാഗങ്ങളിൽ – കേരള, തമിഴ്നാട് തീരങ്ങളിൽ – ചുറ്റിസഞ്ചരിക്കുകയും ചെയ്തു.

അക്കാലത്ത് ചൈനയിൽ നിന്ന് അന്നത്തെ റോമാ സാമ്രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് കടൽ വഴിയുള്ള വ്യാപാരയാത്രകൾ സാധാരണമായിരുന്നു. പേർഷ്യക്കാരും യഹൂദരും ആയിരുന്നു ഇടനിലക്കാർ. കേരളത്തിൽ കൊടുങ്ങല്ലൂർ മുതൽ കൊല്ലം വരെയുള്ള കടൽതീരത്തും ഉൾനാട്ടിൽ നദീതീരങ്ങളിലും ഉണ്ടായിരുന്ന വ്യാപാരകേന്ദ്രങ്ങളിൽ ഇക്കൂട്ടർ വാസമുറപ്പിച്ചിരുന്നു. പാലയൂർ, പരവൂർ, കൊക്കമംഗലം, നിരണം, മലനാട്ടിൽ വനവിഭവങ്ങൾ സമാഹരിച്ചിരുന്ന നിലക്കൽ, എന്നീ പ്രദേശങ്ങളിലെല്ലാം പ്രാചീന കച്ചവട സംഘങ്ങൾ ഉണ്ടായിരുന്നു. പേർഷ്യൻ സംസ്കാരവുമായി അടുപ്പമുള്ള ഒരു യഹൂദ സഞ്ചാരിക്ക് എളുപ്പത്തിൽ എത്തിച്ചേരാവുന്ന ഇടങ്ങളായിരുന്നു ഇവ. കൊടുങ്ങല്ലൂരും കൊല്ലവും ഉൾപടെ ഈ ഏഴിടങ്ങളിലാണ് തോമാശ്ലീഹായുടെ സാന്നിധ്യം വഴി ക്രിസ്തീയ സമൂഹങ്ങൾ ഉണ്ടായ ഓർമ്മകൾ ഇന്നും നിലനിൽക്കുന്നത്. കൊല്ലത്ത് നിന്ന് കച്ചവടസംഘം കുടിയേറി എന്ന് വിശ്വസിക്കപ്പെടുന്ന തിരുവിതാംകോട് കൂടി ചേരുമ്പോൾ "ഏഴരപ്പള്ളി"കളുടെ പാരമ്പര്യം പൂർത്തിയാകുന്നു.

കൊടുങ്ങല്ലൂർ വഴി ചൈനയിലേക്കുള്ള കടൽ യാത്രയിലെ മുഖ്യതാവളങ്ങളിലൊന്ന് ചെന്നൈയുടെ പരിസരങ്ങളിലുള്ള തുറമുഖങ്ങളായിരുന്നു. ഈ പ്രദേശങ്ങളിൽ സുവിശേഷം പ്രചരിപ്പിക്കുന്നതിനിടയിൽ

എ. ഡി. എഴുപത്തിരണ്ടിൽ തോമാശ്ലീഹാ വധിക്കപ്പെട്ടു. ആദ്യ നൂറ്റാണ്ടുകൾ മുതൽ കേരളത്തിലെ ക്രൈസ്തവസമൂഹം ചെന്നൈക്കടുത്തുള്ള ചിന്നമലയിൽ ശ്ലീഹായുടെ കബറിടം സന്ദർശിക്കാനായി തീർത്ഥാടനങ്ങൾ നടത്തിയിരുന്നു.

ക്രിസ്തുവർഷം ആദ്യ നൂറ്റാണ്ടിലെ കേരളത്തെക്കുറിച്ച് നമ്മുടെ അറിവ് എഴുതപ്പെട്ട ചരിത്രരേഖകളെ ആധാരമാക്കി ഉള്ളതല്ല; അന്ന് മലയാളഭാഷ പോലും ഇല്ല. കേരളം എന്ന് ഇന്ന് വിളിക്കപ്പെടുന്ന ഭൂപ്രദേശം എൺപത് ശതമാനത്തിലധികം വനഭൂമിയും ബാക്കിയുള്ളതിൽ വലിയൊരു ഭാഗം ജനവാസമില്ലാത്ത ചതുപ്പുകളും ആയിരുന്നു. ചില തമിഴ്പാട്ടുകളിൽ നിന്നും പുരാവസ്തുക്കളിൽ നിന്നും നടത്തുന്ന അനുമാനങ്ങളാണ് കേരളത്തിന്റെ പൊതുചരിത്രത്തെക്കുറിച്ച് നമുക്ക് അറിയാവുന്ന വസ്തുതകൾ.

തോമാശ്ലീഹായുടെ വരവിനെക്കുറിച്ചുള്ള നമ്മുടെ അറിവും പുരാതനമായ ചില പാട്ടുകളെയും പാരമ്പര്യങ്ങളെയും ആധാരമാക്കിയുള്ളതാണ്.

മലയാളഭാഷയുടെ ആരംഭകാലത്ത് രൂപപ്പെട്ട പാട്ടുകളിൽ തോമാശ്ലീഹായെ സംബന്ധിച്ച പാരമ്പര്യങ്ങൾ ഉണ്ട്. മാർഗംകളിയിൽ ഉപയോഗിക്കുന്ന തമിഴ് കലർന്ന മലയാളത്തിലുള്ള പാട്ട് (മെയ്ക്കണിന്ത പീലിയും...) ഉദാഹരണമാണ്. *തോമാപർവം* എന്ന് അറിയപ്പെടുന്ന *റമ്പാൻ പാട്ട്* തോമാശ്ലീഹായെ സംബന്ധിച്ച പുരാതന ഐതിഹ്യങ്ങളുടെ സമാഹാരമായിത്തന്നെ എഴുതപ്പെട്ടതാണ്.

KERALA MAP

"Ezharappallikal".
The seven and a half churches
1) Cranganore (Kodungalore, Maliyankara)
2) Quilon (Kavalam, Kollam, Kurakkeni Kollam)
3) Niranam (Nelkynda).
4) Nilackal (Chayal).
5) Kokkamangalam (Gokkamangalam, Pallipuram.
6) Parur (Paravoor, Kottakavu).
7) Palur (Palayur).
And the half church of Thiruvithamkode

Kasargod
Bekal
Ezhimala
Mahe
Pondicherry
Wayanad
Kalpetta
Kappad
Kozhikode
Kottakkal
PALAYUR
Guruvayoor
Thrissur
PALUR
Kaladi
Malayattur
Munnar
Kochi
Aluva (Alwaye)
Devikulam
KODUNGALUR
Idukki
Thekkady Periyar Wild Life Sanctuary
KOKAMANGALAM
Kumarakom
Kottayam
Allappuzha
Peermade
NILACKAL
Ambalapuzha
Aranmula
Sabarimala
Pathanamthitta
KOLLAM
NIRANAM
Kollam (Quilon)
Ponmudi
Varkala
THIRUVITHAMCODE
Veli
Thiruvananthapuram
Kovalam

തോമാശ്ലീഹായെ സംബന്ധിച്ച പ്രാദേശിക പാരമ്പര്യങ്ങളുടെ പഴക്കം പല പുരാവസ്തുസംബന്ധമായ തെളിവുകൾ വഴിയും സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ്. പാലയൂർ പോലെയുള്ള സ്ഥലങ്ങളിൽ ആദ്യ നൂറ്റാണ്ടുകളിൽ തന്നെ ക്രിസ്തീയ ദേവാലയം സ്ഥാപിക്കപ്പെട്ടു എന്ന് ഈ വിഷയത്തിൽ പാണ്ഡിത്യമുള്ളവർ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഏഴരപ്പള്ളികളുമായി ബന്ധപ്പെട്ട മിക്ക പ്രാദേശികപാരമ്പര്യങ്ങളും കഥകളും വളരെ പുരാതനമായ ഉൾക്കാമ്പുള്ളവയാണ്.

മൈലാപ്പൂരിലെ കബറിടം പതിനാറാം നൂറ്റാണ്ടിൽ പോർച്ചുഗീസുകാർ പ്രാദേശിക പാരമ്പര്യങ്ങളുടെ വെളിച്ചത്തിൽ കണ്ടെത്തിയതാണ്. എന്നാൽ ചിന്നമലയിലെ രക്തസാക്ഷിത്വത്തിന്റെയും പരിസരത്തുള്ള കബറിടത്തിന്റെയും

ബഹുമതിക്കായി മാർതോമാ ക്രിസ്ത്യാനികൾ അവിടെ തീർത്ഥാടനം നടത്തിയിരുന്നതായി വളരെ പുരാതനമായ പാരമ്പര്യമുണ്ട്. രോഗികൾക്ക് സൗഖ്യം ലഭിക്കുന്നതിനായി കബറിടത്തിനടുത്തുനിന്ന് മണ്ണുകൊണ്ടുവന്ന് അത് ശരീരത്തിൽ പൂശി പ്രാർത്ഥിക്കുന്ന ആചാരം ഉണ്ടായിരുന്നു. തെക്കെ ഇന്ത്യ വഴി യാത്ര ചെയ്തിട്ടുള്ള മാർക്കോ പോളോയെ പോലെയുള്ള സഞ്ചാരികൾ കബറിടത്തെപ്പറ്റി സംസാരിക്കുന്നുണ്ട്. ഇന്ത്യയിലെ ക്രൈസ്തവർ ജൂലൈ മൂന്നിനുള്ള ഓർമപ്പെരുന്നാൾ മുപ്പതുദിവസത്തെ ഒരുക്കത്തോടെ ആഘോഷിച്ചിരുന്നതായി ഒൻപതാം നൂറ്റാണ്ടിൽ വിശുദ്ധരെ സംബന്ധിച്ച പാരമ്പര്യങ്ങൾ ശേഖരിച്ച ഒരു പാശ്ചാത്യ വിശുദ്ധൻ, ടൂറിലെ വിശുദ്ധ ഗ്രിഗറി, സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

ചുരുക്കത്തിൽ ലോകത്തിന്റെ മിക്ക ഭാഗങ്ങളിലും സുവിശേഷമെത്തുന്നതിനു മുൻപ് സുവിശേഷം സ്വീകരിച്ചവരാണ് ഇന്ത്യയിലെ പൂർവിക സഭ. ശ്ലീഹന്മാരിൽ നിന്ന് സ്വീകരിച്ച സജീവ പാരമ്പര്യത്തെയാണ് ശ്ലൈഹികമായ/അപ്പസ്തോലികമായ പാരമ്പര്യം എന്ന് പറയുന്നത്. ഈ ശ്ലൈഹിക പാരമ്പര്യത്തിന്റെ തുടർച്ചയാണ് കേരളത്തിലെ പുരാതന സുറിയാനി സഭകൾക്കെല്ലാം ഉള്ളത്. നമ്മുടെ സഭയ്ക്ക് ലഭിച്ച ഈ ദൈവിക ദാനത്തിനു നമുക്ക് നന്ദിപറയാം.

കൂട്ടുകാരേ, അപ്പസ്തോലിക പാരമ്പര്യം എന്നത് പണ്ട് നമുക്ക് ലഭിച്ച ഒരു വസ്തുവല്ല. ഇന്നും നമ്മളിലൂടെ ജീവിക്കുന്ന യാഥാർത്ഥ്യമാണ്. ഇന്ന് ഈ പാരമ്പര്യം സജീവമായി നിലനിർത്താൻ നാം പ്രധാനമായും മൂന്നു കാര്യങ്ങൾ ചെയ്യാനുണ്ട്.

**ഒന്ന്**: അപ്പസ്തോലന്മാർ നമുക്ക് പങ്കുവച്ചുതന്ന വിശ്വാസം നന്നായി പഠിച്ചും അവർ നമ്മോട് പ്രസംഗിച്ച ദൈവവചനം അനുസരിച്ചും നാം ജീവിക്കുമ്പോഴാണ് നമുക്ക് അപ്പസ്തോലിക പാരമ്പര്യത്തിന്റെ അവകാശികൾ ആകാൻ സാധിക്കുന്നത്.

**രണ്ട്**: അപ്പസ്തോലന്മാരെ യേശു തെരഞ്ഞെടുത്തതും അയച്ചതും സുവിശേഷം പ്രസംഗിക്കുന്നതിനാണ്. അവരെപ്പോലെ യേശുവിനു സാക്ഷ്യം നൽകാൻ നാം പരിശ്രമിക്കുമ്പോഴാണ് നാം അപ്പസ്തോലിക പാരമ്പര്യത്തിനു യോഗ്യരാവുക.

**മൂന്ന്**: അപ്പസ്തോലിക പാരമ്പര്യം ഏതെങ്കിലും ഒരു അപ്പസ്തോലന്റേതല്ല. അപ്പസ്തോലസംഘം ഒരുമയോടെ പ്രസംഗിച്ച പാരമ്പര്യമാണ്. ലോകം എമ്പാടും ഉള്ള അപ്പസ്തോലിക സഭകളുടെ കൂട്ടായ്മയിലാണ് നാം നമ്മുടെ പാരമ്പര്യത്തിന്റെ ശരിയായ മഹത്വം കണ്ടെത്തേണ്ടത്.

**പ്രാർത്ഥനയാലും സ്നേഹത്താലും ഞാൻ നിന്നെ മുറുകെപ്പിടിക്കും.**
**- ദൈവദാസൻ മാർ ഈവാനിയോസ് പിതാവ്**



## മാർഗംകളിപ്പാട്ട് കേൾക്കാം

'മെയ്ക്കണിന്ത പീലിയും മയിൽമേൽ തോന്റും മേനിയും
പിടിത്ത ദണ്ഡും കയ്യും മെയ്യുമെന്നെന്നേയ്ക്കും വാഴ്കവേ,
വാഴ്ക വാഴ്ക നമ്മുടെ പരിഷയെല്ലാം ഭൂമിയിൽ
വഴിക്കൂറായ് നടക്കവേണ്ടിവന്തവരോ നാമെല്ലാം.
അഴിവുകാലം വന്നടുത്തു അലയുന്ന നിൻമക്കളെ
അഴിയാവണ്ണം കാത്തരുൾവാൻ കഴിവുപേശുക മാർത്തോമ്മൻ
മലമേൽനിന്നു വേദ്യനമ്പു ചാർത്തിമാറിയെന്നപോൽ
മയിൽമേലേറിനിന്ന നില കാണവേണം പന്തലിൽ
പട്ടുടൻപണിപ്പുടവ പവിഴമുത്തുമാലയും
അലങ്കരിത്ത പന്തലിൽ വന്നുതകവേണം മാർത്തോമ്മൻ.'

മയിലാപ്പൂർ വച്ച് മാർതോമാ ശ്ലീഹാ കൊല്ലപ്പെടുന്ന സംഭവത്തെ സംബന്ധിച്ച പ്രാദേശിക പാരമ്പര്യം ആണ് ആദ്യത്തെ വരികളിൽ സൂചിപ്പിക്കുന്നത്. ആ സ്ഥലത്ത് ധാരാളം മയിലുകൾ ഉണ്ടായിരുന്നു. മയിലിന്റെ പീലി ധരിച്ച് വനത്തിൽ ഇരിക്കുമ്പോൾ മയിലിനെ വേട്ടയാടുന്ന ഒരാൾ (വേദ്യൻ എന്ന് പാട്ടിൽ) മയിലാണെന്ന് തെറ്റിദ്ധരിച്ച് അമ്പെയ്തതുകൊണ്ടാണ് ശ്ലീഹാ മരിച്ചത് എന്ന് ആ പ്രദേശത്തെ കഥകൾ പറയുന്നു. ക്രിസ്തീയ വിശ്വാസം പ്രചരിപ്പിച്ചതുകൊണ്ടാണ് ശ്ലീഹായെ വെറുത്തിരുന്ന ചിലർ ഗൂഢാലോചന നടത്തി കുന്തം കൊണ്ടുകുത്തി കൊന്നുകളഞ്ഞു എന്നാണ് കൂടുതൽ അംഗീകരിക്കപ്പെട്ട പാരമ്പര്യം. ശ്ലീഹായുടെചിത്രങ്ങളിൽ കയ്യിൽ പിടിച്ചിരിക്കുന്ന കുന്തം രക്തസാക്ഷിത്വത്തിന്റെ ഓർമ്മയാണ്.

## നിങ്ങൾക്കറിയാമോ?

മാർതോമാ ശ്ലീഹായുടെ സാന്നിദ്ധ്യം ഓർക്കുന്ന ഏഴരപ്പള്ളികൾ ഇന്ന് വിവിധ സഭാ വിഭാഗങ്ങളുടെ മേൽനോട്ടത്തിലാണ്.

1. കൊടുങ്ങല്ലൂർ: സീറോ മലബാർ സഭയുടെ കീഴിൽ സി. എം. ഐ. വൈദികരുടെ മേൽനോട്ടത്തിൽ മാർതോമാ ശ്ലീഹായുടെ ആഗമനത്തിന്റെ ഓർമ നിലനിർത്തുന്ന പൊന്തിഫിക്കൽ ദേവാലയവും, മ്യൂസിയവും കൊടുങ്ങല്ലൂരിനടുത്തുള്ള അഴിക്കോട്.
2. പാലയൂർ: സെന്റ് തോമസ് മേജർ എപ്പിസ്കോപ്പൽ ദേവാലയം, പാലയൂർ (സീറോ മലബാർ സഭ). ഭാരതത്തിലെ ഏറ്റവും പുരാതന ദേവാലയങ്ങളിൽ ഒന്നായിരുന്നു പോർച്ചുഗീസുകാർ ഇവിടെ വരുമ്പോൾ ഉണ്ടായിരുന്നത്. പതിനേഴാം നൂറ്റാണ്ടിൽ പള്ളി പുതുക്കിപ്പണിതു.
3. പറവൂർ/കോട്ടക്കാവ്: മാർതോമാ സീറോമലബാർ തീർത്ഥാടന ദേവാലയം, നോർത്ത് പറവൂർ. പത്താം നൂറ്റാണ്ടിൽ മാർ സാബോറിന്റെയും പ്രോത്തിന്റെയും നാമത്തിൽ ദേവാലയം പുതുക്കി. പിന്നീട് പലതവണ പുതുക്കലും പുനഃപ്രതിഷ്ഠയും നടന്നു.
4. കൊക്കമംഗലം: ചേർത്തലക്ക് സമീപം കൊക്കമംഗലം ഗ്രാമത്തിൽ ശ്ലീഹായുടെ ആഗമനം ഓർക്കുന്ന സീറോ മലബാർ ദേവാലയമുണ്ട്. നിലവിലുള്ള ദേവാലയം സമീപകാലത്ത് പുതുക്കിപ്പണിതതാണ്.

5. നിരണം: മർത്തമറിയം ഓർത്തഡോക്സ് ഭദ്രാസന ദേവാലയം, നിരണം. പുരാതന ക്രൈസ്തവരുടെ ചരിത്രപരമായ മാതൃദേവാലയം ഓർത്തഡോക്സ് സഭയുടെ കീഴിലാണ്. നിലവിലുള്ള പള്ളിക്കെട്ടിടം നൂറ്റാണ്ടിലധികം പഴക്കമുള്ളതാണ്. പള്ളിയുടെ പഴമ കാണിക്കുന്ന നിരവധി പുരാവസ്തുക്കൾ അവിടെ സംരക്ഷിക്കപ്പെട്ടിട്ടുണ്ട്.



സെന്റ് തോമസ് മേജർ എപ്പിസ്കോപ്പൽ ദേവാലയം, പാലയൂർ

6. കൊല്ലം: പുരാതന കൊല്ലം തുറമുഖത്തോട് ചേർന്നുള്ള പഴയ ദേവാലയം പലതവണ കടലെടുത്തുപോയതായി പാരമ്പര്യം സാക്ഷിക്കുന്നു. ഒൻപതാം നൂറ്റാണ്ടിൽ മാർ സാബാറിന്റെ നേതൃത്വത്തിലും പിന്നീട് പോർച്ചുഗീസ് മേൽനോട്ടത്തിലും ദേവാലയങ്ങൾ പണിയപ്പെട്ടു. തുറമുഖ നഗരത്തോട് ചേർന്നുള്ള പഴയ പള്ളിയുടെ ഓർമ്മ നിലനിർത്തുന്നത് 1993-ൽ പണികഴിക്കപ്പെട്ട ശുദ്ധീകരണ മാതാവിന്റെ നാമത്തിലുള്ള ലത്തീൻ കത്തോലിക്കാ ദേവാലയമാണ്. ലത്തീൻ കത്തോലിക്കാ സമൂഹം ഇവിടെ ശക്തമായപ്പോൾ കൊല്ലത്തെ സുറിയാനി ക്രിസ്ത്യാനികൾ തേവലക്കര, കുണ്ടറ, കല്ലട മുതലായ പ്രദേശങ്ങളിലേക്ക് കുടിയേറി. ഈ പ്രദേശങ്ങളിലെ പുരാതന യാക്കോബായ ഓർത്തഡോക്സ് ദേവാലയങ്ങൾ ആ പാരമ്പര്യമുള്ളവയാണ്.

7 നിലയ്ക്കൽ: പുരാതന ദേവാലയവും പരിസരവും അന്യം നിന്നുപോയി. മാർതോമാ പൈതൃകത്തിന്റെ ഓർമ്മ നിലനിർത്തുന്നതിന് അടുത്തകാലത്ത് പണികഴിപ്പിച്ച സ്മാരക ദേവാലയം കേരളത്തിലെ മാർ തോമാ പൈതൃകമുള്ള സഭകൾ ഒരുമിച്ച് നടത്തുന്ന എക്യുമെനിക്കൽ ദേവാലയമാണ്. ശബരിമല വനപ്രദേശത്തുള്ള ആങ്ങാമൂഴി എന്ന ഗ്രാമത്തിൽ നിന്ന് വനത്തിനുള്ളിലേക്ക് രണ്ടര കിലോമീറ്റർ പോയാൽ എക്യൂമെനിക്കൽ ദേവാലയത്തിലെത്താം.

8. തിരുവിതാംകോട്: കൊല്ലത്തുനിന്ന് മാർതോമാ പൈതൃകമുള്ള ക്രൈസ്തവർ പുരാതന കാലത്ത് കുടിയേറി ഉണ്ടായ സമൂഹമായിരിക്കണം ഇവിടെയുണ്ടായിരുന്നത്. ആ വംശത്തിലുള്ള ആളുകൾ പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാനം വരെ അവിടെ ഉണ്ടായിരുന്നു. അവർ പരിപാലിച്ചിരുന്ന പുരാതന ദേവാലയം ഇപ്പോൾ സംരക്ഷിക്കുന്നത് ഓർത്തഡോക്സ് സഭയാണ്. മാർതോമൻ കേന്ദ്രങ്ങളിൽ ഏറ്റവും പഴക്കം തോന്നുന്ന ദേവാലയം ഇവിടെയുള്ളതാണ്.

**അന്വേഷിക്കാൻ**

നിങ്ങളുടെ ഏറ്റവും അടുത്തുള്ള മാർതോമൻ ഏഴരപ്പള്ളി ഏതെന്ന് അന്വേഷിച്ച് കണ്ടെത്തുക. അതിനെ കുറിച്ചുള്ള അറിവുകൾ ശേഖരിക്കാൻ ശ്രമിക്കുക

## പാഠം 2

# ആരാധിക്കുന്ന സമൂഹം

**(വായന: 1 കോറി. 11: 23–26:** *വിശുദ്ധ കുർബാനയെ സംബന്ധിച്ച പാരമ്പര്യം താൻ കർത്താവിൽ നിന്ന് സ്വീകരിച്ചതും ജനങ്ങൾക്ക് കൈമാറിയതുമാണെന്ന് പൗലോസ് അപ്പസ്തോലൻ പറയുന്നു. അപ്പസ്തോലിക പാരമ്പര്യത്തിന്റെ ഏറ്റവും ആദ്യത്തേതും ഏറ്റവും പ്രധാന പ്പെട്ടതുമായ വശം വിശുദ്ധ കുർബാനയോട് ചേർന്നുള്ള ദൈവാരാധനയാണ്* )

മാർതോമാ ശ്ലീഹാ ഒരു പ്രദേശത്ത് എന്തു ചെയ്തു എന്ന് പുരാതന പാട്ടുകൾ വിവരിക്കുന്നത് മനോഹരമായിട്ടാണ്. ആളുകളോട് വിശ്വാസം പ്രസംഗിച്ചു, അവർക്ക് മാമോദീസാ നൽകി, അവരുടെ പ്രദേശത്ത് ഒരു കുരിശു സ്ഥാപിച്ചു എന്നാണ് പൊതുവേ ഈ വിവരണം. ക്രിസ്തുവിന്റെ നാമത്തിൽ ദൈവാരാധന നടത്തുന്ന സമൂഹങ്ങൾ സ്ഥാപിച്ചു എന്നാണ് കുരിശ് സ്ഥാപിച്ചു എന്നതിലൂടെ സൂചിപ്പിക്കുന്നത്. ആരാധനയ്ക്കായി കല്ലുകൊണ്ടുള്ള അടയാളങ്ങൾ സ്ഥാപിക്കുന്നത് ബൈബിളിന്റെ പുരാതന പാരമ്പര്യത്തിലും നമ്മുടെ നാട്ടിലെ പ്രാദേശികപാരമ്പര്യത്തിലും ഒരുപോലെ കാണാവുന്ന കാര്യമാണ്.



മൈലാപ്പൂരിലെ മാർത്തോമ്മാ കുരിശ്

ആരാധനയ്ക്ക് ചുറ്റുമാണ് സഭ രൂപപ്പെടുന്നത്. സഭയെന്നാൽ ദൈവത്തെ ആരാധിക്കുന്നതിനായി ഒരുമിച്ചുചേരുന്നവരുടെ സമൂഹമാണ്. ദൈവത്തെ ആരാധിക്കുക എന്ന കർമ്മം ഒന്നുതന്നെ ആണെങ്കിലും ഓരോ സമൂഹത്തിന്റെയും സംസ്കാരവും ചരിത്രവും അനുസരിച്ച് ആരാധനാ കർമങ്ങൾക്ക് പല രൂപഭാവങ്ങൾ വരുന്നു. ഉദാഹരണത്തിന്, നമ്മുടെ വിശുദ്ധ കുർബാന ലോകത്ത് എല്ലായിടത്തും ഒന്നു തന്നെയാണ് യേശുവിന്റെ കുരിശിലെ ബലി തന്നെയാണ് അതിന്റെ അർത്ഥവും ഉള്ളടക്കവും. അതേസമയം അതിന് ഓരോ ദേശവും സംസ്കാരവും അനുസരിച്ച് വ്യത്യസ്തമായ രൂപവും ക്രമവും ഉണ്ടായിട്ടുണ്ട്.

കേരളത്തിലെ പുരാതന ക്രൈസ്തവപാരമ്പര്യം രൂപപ്പെട്ടത് വ്യാപാരകേന്ദ്രങ്ങളോട് ചേർന്നാണെന്ന് പറഞ്ഞല്ലോ. വ്യാപാരകേന്ദ്രങ്ങളിൽ പേർഷ്യയിൽ നിന്ന് കുടിയേറിപാർത്തിരുന്നവർ ആയിരുന്നു പ്രധാനികൾ. നാലാം നൂറ്റാണ്ടിൽ പേർഷ്യയിലെ സഭ പൗരസ്ത്യ സുറിയാനി ഭാഷ ആരാധനാകർമ്മങ്ങളിൽ ഉപയോഗിച്ചു തുടങ്ങി. അഞ്ചാം നൂറ്റാണ്ടുമുതൽ അവരുടെ പ്രദേശങ്ങളിൽ സവിശേഷമായ ആരാധനാക്രമങ്ങൾ രൂപപ്പെട്ടു തുടങ്ങി. പതിനാറാം നൂറ്റാണ്ടിൽ പോർച്ചുഗീസുകാർ ഇവിടെ എത്തുമ്പോൾ, കേരളത്തിലുടനീളം ഉപയോഗിച്ചിരുന്നത് പൗരസ്ത്യ സുറിയാനി ഭാഷയിലുള്ള ഈ അരാധനാക്രമം ആയിരുന്നു.

പോർച്ചുഗീസുകാർക്ക് സുറിയാനി സഭയുടെ പാരമ്പര്യങ്ങളോ ആരാധനാ രീതികളോ പരിചിതമായിരുന്നില്ല. അതുകൊണ്ട് അവർ തങ്ങളുടെ ആരാധനക്രമത്തിന്റെ വെളിച്ചത്തിൽ കേരളത്തിലെ സുറിയാനി

ക്രിസ്ത്യാനികളുടെ ആരാധനാ രീതികൾ പരിഷ്കരിക്കാൻ ശ്രമിച്ചു. 1599-ലെ ഉദയമ്പേരൂർ സുനഹദോസിൽ, സുറിയാനിക്കാരെ ലത്തീൻ മെത്രാന്മാരുടെ ഭരണത്തിൻ കീഴിൽ കൊണ്ടുവന്നതോടെ പുരാതനമായ ആരാധനാ രീതികൾ തിരുത്തി. 1653-ൽ സുറിയാനിക്കാർ ഒരുമിച്ച് പാശ്ചാത്യ മിഷനറിമാരുടെ ആധിപത്യത്തിൽ നിന്ന് സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. **കൂനൻ കുരിശു സത്യം** എന്നാണ് ആ സംഭവം അറിയപ്പെടുന്നത്. റോമാ സിംഹാസനം ഇടപെട്ട് പിണങ്ങിപ്പിരിഞ്ഞ സുറിയാനിക്കാരിൽ ഭൂരിഭാഗത്തെയും അനുരഞ്ജനപ്പെടുത്തി. അവരാണ് ഇപ്പോഴത്തെ സീറോ മലബാർ സഭ.


മട്ടാഞ്ചേരിയിലെ കൂനൻ കുരിശ്

കൂനൻ കുരിശു സത്യത്തിൽ പങ്കെടുത്ത കുറേയേറെ ഇടവകകളും നേതാക്കളും ലത്തീൻ മിഷനറിമാരോട് സഹകരിക്കാൻ തുടർന്നും വിസമ്മതിച്ചു. അവർ പിന്നീട് അന്ത്യോഖ്യൻ യാക്കോബായ സുറിയാനി സഭയിൽ നിന്നുള്ള മേല്പട്ടക്കാരെ സ്വീകരിച്ച് പ്രത്യേക സമൂഹമായി. അവരെയാണ് **പുത്തൻ കൂറ്റുകാർ** എന്ന് വിളിക്കുന്നത്. പേർഷ്യൻ അതിർത്തിയോട് ചേർന്ന് റോമൻ സാമ്രാജ്യത്തിൽ ഉപയോഗിച്ചിരുന്ന സുറിയാനി ഭാഷയുടെ സവിശേഷ രൂപമാണ് ഇവർ ആരാധനാക്രമത്തിൽ ഉപയോഗിച്ചിരുന്നത്. പാശ്ചാത്യ സുറിയാനി എന്നാണ് ഈ ഭാഷ വിളിക്കപ്പെടുന്നത്. പാശ്ചാത്യ സുറിയാനിയിലെ ആരാധനാ പുസ്തകങ്ങൾ 1750-നു ശേഷം കേരളത്തിൽ വ്യാപകമായി ഉപയോഗിക്കാൻ തുടങ്ങി. ഈ ആരാധനാ പാരമ്പര്യമാണ് മലങ്കരയിലെ യാക്കോബായ സുറിയാനി സഭ, ഇന്ത്യൻ ഓർത്തഡോക്സ് സഭ, തൊഴിയൂർ സഭ എന്നീ സമൂഹങ്ങളിലും, നമ്മുടെ സഭയിലും ഉപയോഗിക്കുന്നത്.


മാർ ഗ്രീഗോറിയോസ് അബ്ദുൾ ജലീൽ
ഇദ്ദേഹമാണ് കേരളസഭയിൽ വന്ന ആദ്യത്തെ(1665) യാക്കോബായ മെത്രാൻ

അപ്പസ്തോലിക കാലം മുതൽ ഇവിടെ നിലനിന്നിരുന്ന സുറിയാനി പാരമ്പര്യത്തോടുള്ള വിശ്വസ്തത ആണ് കൂനൻ കുരിശു സത്യത്തിലേക്ക് അന്നത്തെ സഭയെ നയിച്ചത്. ആ വിശ്വസ്തത അതേപടി കാത്തു സൂക്ഷിച്ചാണ് 1930-ൽ ദൈവദാസൻ **മാർ ഈവാനിയോസ് പിതാവ്** നമ്മുടെ സഭയുടെ പുനരൈക്യം വിഭാവനം ചെയ്തത്.

എന്തുകൊണ്ടാണ് ആരാധനാ പൈതൃകം ഇത്ര വിലപ്പെട്ടതാകുന്നത്? നമ്മുടെ വിശ്വാസത്തിന്റെ അടിത്തറകൾ രൂപപ്പെട്ട കാലത്തെ പുണ്യവാന്മാരായ പിതാക്കന്മാരുടെ ദൈവാനുഭവത്തിന്റെ ഏറ്റവും പ്രധാന സാക്ഷ്യമാണ് അവരുടെ പ്രാർത്ഥനകളിൽ നിന്ന് നമുക്ക് ലഭിക്കുന്നത്. പൂർവകാലങ്ങളിൽ ദൈവത്തെ സംബന്ധിച്ച അറിവോ ധ്യാനമോ ദൈവികമായി ലഭിച്ചതാണെന്ന്, വെളിപാടിന്റെ ഭാഗമാണെന്ന്, സഭ അംഗീകരിച്ചിരുന്നത് ആ ഉൾക്കാഴ്ചകളെ ആരാധനാക്രമങ്ങളുടെ ഭാഗമാക്കിക്കൊണ്ടാണ്. വെളിപാട് നാം സ്വീകരിക്കുന്നത് രണ്ട് കൈവഴികളിലൂടെയാണല്ലോ: എഴുതപ്പെട്ട ദൈവവചനമായ ബൈബിളും സഭയിലെ സജീവ പാരമ്പര്യങ്ങളും. ഇതിൽ, പാരമ്പര്യത്തിന്റെ ഏറ്റവും ശ്രേഷ്ഠമായ ആവിഷ്കാരം ഉള്ളത് സഭയുടെ ആരാധനാ പൈതൃകത്തിലാണ്.

സുറിയാനി സഭയുടെ ആരാധനാക്രമം ബൈബിളിന്റെ നാടിനോടും കർത്താവ് സംസാരിച്ചിരുന്ന അരമായ ഭാഷയോടും ബന്ധപ്പെട്ട് രൂപം പ്രാപിച്ചതാണ്. വേദപുസ്തകവും അതിലെ രക്ഷാകരചരിത്രവും മനസ്സിലാക്കുന്നതിൽ തികച്ചും തനിമയുള്ള ഒരു സമീപനം അതിലുണ്ട്. ഉദാഹരണമായി യേശുക്രിസ്തു തന്റെ ബലി വഴിയായി നമ്മെ രക്ഷിച്ചു എന്ന വേദസത്യം പഴയനിയമത്തിലെ അടയാളങ്ങളിലൂടെ ആവർത്തിച്ച് ധ്യാനിക്കുന്നത് നമ്മുടെ ആരാധനാക്രമത്തിന്റെ ഒരു സവിശേഷതയാണ്. പരിശുദ്ധ ദൈവമാതാവിന്റെ മഹത്വവും രക്ഷാകര ചരിത്രത്തിലുള്ള പ്രത്യേക സ്ഥാനവും ആവർത്തിച്ച് അനുസ്മരിക്കുന്നതിൽ നമ്മുടെ ആരാധനാക്രമം സവിശേഷമായ ശ്രദ്ധ പുലർത്തുന്നുണ്ട്. അങ്ങനെ പല പ്രത്യേകതകൾ നമ്മുടെ ആരാധനാക്രമത്തിനുണ്ട്.

ഓരോ ആരാധനാക്രമവും അതിന്റേതായ സവിശേഷ പൈതൃകം ഉള്ളതാണ്. എല്ലാ അപ്പസ്തോലിക പൈതൃകങ്ങളും അതതിന്റെ വ്യക്തിത്വം നിലനിർത്തിക്കൊണ്ട് പരസ്പരം കൂട്ടായ്മയിലായിരിക്കുമ്പോഴാണ് ക്രിസ്തുവിന്റെ സഭ യഥാർത്ഥത്തിൽ കാതോലികം - എല്ലാവരെയും ഉൾക്കൊള്ളുന്നത് - ആകുന്നത്.

വിദ്യാർത്ഥികൾ എന്ന നിലയിൽ ഈ പാരമ്പര്യത്തോടുള്ള നമ്മുടെ വിശ്വസ്തത നമ്മൾ പ്രകടിപ്പിക്കേണ്ടതെങ്ങനെയാണ്? ഭാഷയിലും ആചാരക്രമത്തിലും ധാരാളം അടയാളങ്ങൾ ഉപയോഗിക്കുന്ന ഒരു ആരാധനാക്രമമാണ് നമ്മുടേത്. നമുക്ക് എളുപ്പത്തിൽ മനസ്സിലാകാത്ത കാര്യങ്ങൾ അധ്യാപകരുടെയും മറ്റുള്ളവരുടെയും സഹായത്തോടെ മനസ്സിലാക്കി എടുക്കുന്നതിനും ആരാധനാക്രമം കൂടുതൽ ഉൾക്കൊണ്ട് പ്രാർത്ഥിക്കുന്നതിനും നമുക്ക് ശ്രമിക്കാം.

### ശ്രദ്ധിച്ചിട്ടുണ്ടോ?

**ഞായറാഴ്ച രാവിലെ നാം പാടുന്ന "പുലർകാലേ ഗിരിമുകളിൽ മൂശ" എന്ന ഗാനത്തിന്റെ ആദ്യ രണ്ട് സ്റ്റാൻസകൾ പരസ്പരം ബന്ധപ്പെട്ടവയാണ്. മലമുകളിൽ മോശ എരിയുന്ന മുൾച്ചെടികണ്ടു; മാലാഖകൾ വാഴ്ത്തുന്ന കർത്താവിനെ കണ്ടു; കർത്താവ് ഇവിടെ വസിക്കുന്നതുകൊണ്ട് നിന്റെ ചെരുപ്പുകൾ അഴിക്കുക എന്ന ശബ്ദം കേട്ടു എന്നാണ് ആദ്യ പാദം. രണ്ടാം പാദത്തിൽ മറിയാമിൽ ദയവോടെ വന്നു വസിച്ച കർത്താവിനെ വാഴ്ത്തുന്നു. അമ്മ കന്യകയായിരിക്കെ അവിടുന്ന് ജനിച്ചു. മുൾചെടിയിൽ തീയുണ്ടായിട്ടും അത് എരിയാതിരുന്നതുപോലെ, പുത്രനെ ഗർഭം ധരിച്ചിട്ടും മറിയം കന്യകയായി തുടർന്നു. പഴയനിയമത്തിൽ അടയാളമായി കണ്ടത് യേശുവിന്റെ ജനനത്തിൽ പൂർത്തിയായി. ഈ ഗാനഭാഗം പഴയ നിയമത്തെ ക്രിസ്തുവിലൂടെ വ്യാഖ്യാനിക്കുന്നു; പരിശുദ്ധ അമ്മയ്ക്ക് രക്ഷാ ചരിത്രത്തിലുള്ള പ്രത്യേക സ്ഥാനം അനുസ്മരിക്കുകയും ചെയ്യുന്നു. ഇതുരണ്ടും നമ്മുടെ ആരാധനാക്രമത്തിന്റെ സവിശേഷതകളാണെന്ന് പറഞ്ഞത് ഓർക്കുമല്ലോ. ഈ വിശദീകരണത്തെ സൂചിപ്പിക്കുന്ന ഒരു വിശുദ്ധ ചിത്രമാണ് (ഐക്കൺ) അടുത്ത പേജിൽ ചേർത്തിരിക്കുന്നത്.**




## പ്രവർത്തിക്കാൻ

- ഇതുപോലെയുള്ള, പഴയനിയമത്തെ ക്രിസ്തുവുമായി ബന്ധപ്പെടുത്തി വ്യാഖ്യാനിക്കുന്ന, പരിശുദ്ധ അമ്മയെ പുകഴ്ത്തുന്ന, ഗാനങ്ങളും പ്രാർത്ഥനകളും പ്രാർത്ഥനക്രമത്തിൽ നിന്ന് കണ്ടെത്തുക.
- വി. കുർബാനയിലോ യാമ പ്രാർത്ഥനകളിലോ ഉപയോഗിക്കുന്ന ഒരു കോലോ ഗീതം എടുത്ത് അതിൽ നിന്നുള്ള വേദപുസ്തക പരാമർശങ്ങൾ കണ്ടെത്താൻ ശ്രമിക്കുക.
- ആരാധനാ ക്രമത്തിൽ ആവർത്തിച്ചുപയോഗിക്കുന്ന അന്യഭാഷാ പദങ്ങൾ–സുറിയാനി, ഗ്രീക്ക് വാക്കുകൾ–കണ്ടെത്തി അർത്ഥം ഹൃദിസ്ഥമാക്കാൻ ശ്രമിക്കുക.



## പാഠം 3

# ആദ്ധ്യാത്മിക പൈതൃകം

**(വായന : അപ്.പ്ര. 10: 34 – 48.** *അപ്. പ്ര. പത്താം അധ്യായത്തിലെ സംഭവങ്ങൾ--പത്രോസിന്റെ ദർശനം, എപ്പോഴും പ്രാർത്ഥിക്കുന്നവനായ കൊർണേലിയസിന്റെ കഥ ഒക്കെ--ചുരുക്കമായി ഓർക്കുക. അപ്പസ്തോലൻ യേശുവിനെപ്പറ്റി ജനത്തിന് വിശദീകരിച്ചുകൊടുക്കുമ്പോൾ അവർക്ക് പരിശുദ്ധാത്മാവിനെ ദാനമായി ലഭിക്കുന്നു. അവർ മാമോദീസാ സ്വീകരിച്ച് കൂദാശാപരമായ ജീവിതത്തിലേക്ക് പ്രവേശിക്കുന്നു*).

തോമാശ്ലീഹായെക്കുറിച്ചുള്ള പാരമ്പര്യത്തിലെ മറ്റൊരു വശം ദൈവജനം രൂപപ്പെടുന്നതിനെപ്പറ്റി റമ്പാൻപാട്ടിൽ ഉള്ള ചിത്രമാണ്. ഒരു പ്രദേശത്ത് കുരിശുനാട്ടി ആരാധന ആരംഭിച്ച് ശ്ലീഹാ മറ്റുപ്രദേശങ്ങളിലേക്ക് പോകും. എന്നിട്ട് കുറച്ചുകാലം കഴിഞ്ഞ് തിരികെ വന്ന്, അവരുടെ ജീവിതശൈലി പരിശോധിച്ച് അവർക്ക് പരിശുദ്ധാത്മാവിന്റെ അഭിഷേകം നൽകും. പിന്നെയും മറ്റുനാടുകളിൽ തന്റെ ശുശ്രൂഷകൾക്കായി പോകും. അതിനുശേഷം മടങ്ങിവന്ന് ഓരോ പ്രദേശത്തെയും ജനങ്ങളിൽ നിന്ന് ശുശ്രൂഷകരെ തെരഞ്ഞെടുത്ത് നിയോഗിക്കും. ദൈവാരാധന നടത്തുന്നതിലൂടെ ആത്മീയമായ ദാനങ്ങളിൽ സമൂഹം വളരുന്നതാണ് ഈ പാട്ടുകളിൽ സൂചിപ്പിക്കുന്നത്.



ദൈവത്തെ അരാധിക്കുമ്പോൾ നാം ദൈവമക്കളായിത്തീരുന്നു. നമുക്ക് ദൈവത്തിന്റെ പരിശുദ്ധാത്മാവിനെ ദാനമായി ലഭിക്കുന്നു. ദൈവപിതാവിന്റെ ഇഷ്ടം അനുസരിച്ച് ജീവിക്കാൻ ആത്മാവ് നമ്മെ ശക്തിപ്പെടുത്തുന്നു. കൂദാശകളിൽ നാം കൂടുതൽ കൂടുതൽ കൃപ സ്വീകരിച്ച് ബലപ്പെടുന്നു. ദൈവമഹത്വത്തിനു യോജിച്ച നല്ല പ്രവർത്തികൾ ചെയ്യുന്നതിനു നമുക്ക് പ്രചോദനവും ശക്തിയും ലഭിക്കുന്നു.

ദൈവത്തിന്റെ ഇഷ്ടമനുസരിച്ച് ജീവിക്കുക എന്നാൽ യേശുവിനെപ്പോലെ ജീവിക്കുക എന്നാണ് അർത്ഥം. യേശുവിന്റെ ജീവിതമാണ് ദൈവവചനത്തിന്റെ ഏറ്റവും വലിയ പ്രകാശനം. യേശുവിനെ പോലെ ജീവിക്കുന്നതിനുള്ള കൃപ ആരാധനയിൽ നിന്ന് ലഭിക്കുന്നു. എന്നുമാത്രമല്ല, അരാധനാക്രമം യേശുവിന്റെ ജിവിതത്തിന്റെ പ്രധാന നിമിഷങ്ങളിലൂടെ ദൈവത്തിന്റെ വചനം ധ്യാനിക്കുന്നതിനും കർത്താവ് ചെയ്ത രക്ഷാകരമായ കർമ്മങ്ങളുടെ ഫലം പ്രാപിക്കുന്നതിനും നമ്മെ സഹായിക്കുന്നു. ആണ്ടുവട്ടത്തിൽ വചനിപ്പ്, പിറവിത്തിരുന്നാൾ, കർത്താവിന്റെ മാമോദീസാ, അവിടുത്തെ നോമ്പ്, പീഡാസഹനം, മരണം, ഉത്ഥാനം, സ്വർഗാരോഹണം, പരിശുദ്ധാത്മാവിന്റെ ആഗമനം എന്നീ പെരുന്നാളുകൾ നാം ക്രമമായി ആഘോഷിക്കുന്നത് കൂട്ടുകാർ ഓർക്കുമല്ലോ. ഇതുമാത്രമല്ല, ഓരോ വിശുദ്ധ കുർബാനയിലും യേശുവിന്റെ ജനനം മുതൽ രണ്ടാമത്തെ വരവ് വരെയുള്ള ദൈവിക സംഭവങ്ങൾ നാം ക്രമമായി ഓർക്കുന്നുണ്ട്. ഈ അനുസ്മരണങ്ങൾ യേശുവിനെ പോലെ ജീവിക്കുവാൻ നമ്മെ സഹായിക്കുന്നവയാണ്.

യേശുവിനെപ്പോലെ ജീവിക്കുന്നതിന് ആവശ്യമായ കൃപയുടെ അടയാളങ്ങളാണ് പരിശുദ്ധ കൂദാശകൾ. മാമോദീസാ പാപത്തിന്റെ സ്വാധീനത്തിൽ നിന്ന് നമ്മെ വിടുവിക്കുന്നു. മൂറോനഭിഷേകം പരിശുദ്ധാത്മാവിന്റെ കൃപകൾ നമുക്ക് നൽകുന്നു. വിശുദ്ധ കുർബാനയിൽ യേശുവിന്റെ തിരുശരീരവും തിരുരക്തവും ദാനമായി സ്വീകരിച്ച് നാം അവിടുത്തെ ജീവിതത്തോട് ചേരുന്നു. വിശുദ്ധ കുമ്പസാരത്തിൽ നമ്മുടെ ജീവിതത്തിലെ വീഴ്ചകൾക്ക് ദൈവകൃപയുടെ ബലത്തോടെ പരിഹാരം ചെയ്ത്, ദൈവത്തോടും സഹോദരങ്ങളോടും അനുരഞ്ജനപ്പെട്ട് ജീവിക്കുന്നതിന് നമുക്ക് കൃപ ലഭിക്കുന്നു. വിവാഹവും പൗരോഹിത്യവും ജീവിത സമർപ്പണത്തിന്റെ വഴികൾ നമുക്ക് കാണിച്ചുതരുന്നു. നമ്മുടെ സഹനങ്ങളിൽ ആത്മീയ ശക്തി സ്വീകരിച്ച് ദൈവത്തോട് ചേർന്നുനിൽക്കാൻ രോഗിലേപനം നമ്മെ സഹായിക്കുന്നു. നാം സ്വീകരിക്കുന്ന കൂദാശകളെക്കുറിച്ച് നന്നായി മനസ്സിലാക്കുന്നതിനും അവയുടെ കൃപ ഒരുക്കത്തോടെ സ്വീകരിച്ച് നമ്മെത്തന്നെ ശക്തിപ്പെടുത്തുന്നതിനും നമുക്ക് ശ്രമിക്കാം.

ആരാധനാ ജീവിതമാണ് സുറിയാനി പാരമ്പര്യത്തിൽ ആത്മീയതയുടെ ഉറവിടം എന്ന് വ്യക്തമാണല്ലോ. ആരാധനയുടെ ചൈതന്യവുമായി ചേർന്നു ജീവിക്കുന്നതിന് നാലുമാർഗങ്ങൾ നമ്മുടെ പാരമ്പര്യത്തിൽ നിർദ്ദേശിക്കപ്പെടുന്നുണ്ട്. ഈ നാലുമാർഗങ്ങളും പുരാതന സന്യസ്തരുടെ ആത്മീയതയിൽ നിന്ന് ഉൾക്കൊണ്ടിട്ടുള്ളതാണ്.




ഒന്നാമതായി, പ്രാർത്ഥനയും ദൈവത്തെക്കുറിച്ചുള്ള ഓർമയും അനുദിന ജീവിതത്തിന്റെ ഭാഗമാക്കുക. നമ്മുടെ പ്രാർത്ഥന പുസ്തകങ്ങൾ പരിശോധിച്ചാൽ ഉണർന്നിരിക്കുന്ന സമയം ഏഴ് നേരം പ്രാർത്ഥിക്കുന്നതിന് ആവശ്യമായ സഹായങ്ങൾ നൽകിയിരിക്കുന്നത് കാണാം: പ്രഭാതം, മൂന്നാം മണി, ആറാം മണി, ഒൻപതാം മണി, സന്ധ്യ, സൂത്താറ, രാത്രി. പ്രഭാതത്തിലും സന്ധ്യയിലും നമ്മുടെ ഭവനങ്ങളിൽ ഒരുമിച്ച് പ്രാർത്ഥിക്കാറുണ്ട്. ഉണർന്നിരിക്കുന്ന നേരം നാം കൂടുതൽ തുടർച്ചയായി ദൈവത്തെ ഓർക്കണമെന്നാണ് നമ്മുടെ പാരമ്പര്യം പഠിപ്പിക്കുന്നത്.

രണ്ടാമതായി, ദൈവവചനം ധ്യാനിക്കുക. പുസ്തകങ്ങൾ അധികം ലഭ്യമല്ലാതിരുന്ന കാലത്താണ് സുറിയാനി ആരാധനാ പാരമ്പര്യം പ്രചാരത്തിലെത്തിയത്. ആളുകൾ വചനം കൂടുതൽ ധ്യാനിക്കുന്നതിന് സഹായിക്കുന്ന രീതിയിൽ വചനവും അതിന്റെ വ്യാഖ്യാനവും ധാരാളം ഉൾപ്പെടുത്തിയ പ്രാർത്ഥനകൾ നമ്മുടെ ആരാധനാ ക്രമത്തിൽ ഉണ്ടായത് ആരാധനയിലൂടെ വചനം കൂടുതൽ പേർക്ക് അനുഭവമാകാൻ വേണ്ടിയാണ്. നേരിട്ട് വായിക്കുകയും ധ്യാനിക്കുകയും ചെയ്യാവുന്ന വിധത്തിൽ ദൈവവചനം കൂടുതൽ ലഭ്യമായിരിക്കുന്ന ഈ കാലത്ത് നാം കൂടുതൽ താല്പര്യത്തോടെ ദൈവവചനം വായിക്കേണ്ടതാണ്.

മൂന്നാമതായി, പ്രായശ്ചിത്തം അനുഷ്ഠിക്കുക. മനുഷ്യരായ എല്ലാവരും ദൈവസന്നിധിയിൽ കുറവുകളുള്ളവരാണ്. അതുകൊണ്ടുതന്നെ നമ്മുടെയും മറ്റുള്ളവരുടെയും പാപങ്ങൾക്കുവേണ്ടി പരിഹാരം ചെയ്യാൻ കടപ്പെട്ടവരാണ് എല്ലാവരും. പാപം ഏറ്റുപറഞ്ഞ് ക്ഷമ യാചിക്കുന്ന, ശിക്ഷയിൽ നിന്ന് മോചനം

അപേക്ഷിക്കുന്ന ധാരാളം പ്രാർത്ഥനകൾ നമ്മുടെ ആരാധനയിലുണ്ട്. പ്രാർത്ഥനകൾക്കിടയിൽ നാം കുമ്പിട്ട് കരുണ അപേക്ഷിക്കുന്നതിന്റെ അർത്ഥവും മറ്റൊന്നുമല്ല. വർജന, ഉപവാസം, ദാനധർമ്മം മുതലായവ വഴി പാപപരിഹാരം അനുഷ്ഠിക്കാൻ ശീലിപ്പിക്കുന്ന നോമ്പുകൾ മറ്റു ആരാധനാ പാരമ്പര്യങ്ങളിൽ ഉള്ള തിനെക്കാൾ അധികമായി നമ്മുടെ പാരമ്പര്യത്തിലുണ്ട്. ദൈവത്തോട് അടുക്കാൻ ഈ വലിയ അവസരങ്ങൾ നമുക്ക് ഉപയോഗിക്കാം.

നാലാമതായി, പരസ്പരം സ്നേഹിക്കുക. എല്ലാ കല്പനകളുടെയും പൂർത്തിയും എല്ലാ പുണ്യ പ്രവർത്തികളെക്കാളും ശ്രേഷ്ഠവുമാണ് സ്നേഹം. പ്രാർത്ഥനയും വചനധ്യാനവും പ്രായശ്ചിത്തവും സ്നേഹത്തിന്റെ പ്രവർത്തികൾ ചെയ്യുന്നതിന് നമ്മെ ശക്തിപ്പെടുത്തുന്ന കാര്യങ്ങളായിട്ടാണ് നമ്മുടെ പാരമ്പര്യത്തിൽ മനസ്സിലാക്കുക. വീഴ്ചകൾ പരസ്പരം ക്ഷമിക്കുകയും, ആവശ്യങ്ങളിൽ രസ്പരം സഹായിക്കുകയും, ഔദാര്യത്തോടെ സ്വന്തം ജീവിതസൗകര്യങ്ങൾ മറ്റുള്ളവരുമായി പങ്കുവയ്ക്കുകയും ചെയ്യുന്ന പ്രവർത്തനനിരതമായ സ്നേഹം ആണ് ദൈവഭക്തിയുടെ ഏറ്റവും ശ്രേഷ്ഠമായ പ്രകാശനം. ഇത് വ്യക്തമാക്കുന്ന അനവധി പ്രാർത്ഥനകൾ നമ്മുടെ ആരാധനാ പാരമ്പര്യത്തിലുണ്ട്.



നമ്മുടെ കർത്താവിനെ നല്ല സമരിയാക്കാരനായി ചിത്രീകരിച്ചിരിക്കുന്ന ഐക്കൺ. പരസ്നേഹപ്രവർത്തികളുടെ പ്രാധാന്യം കാണിക്കുന്നു.

എല്ലാ ക്രിസ്തീയ പാരമ്പര്യങ്ങളും, ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ, പ്രാർത്ഥന, ദൈവവചന വായന, പ്രായശ്ചിത്തപ്രവർത്തികൾ, പരസ്നേഹം എന്നിവയിൽ അടിസ്ഥാനമാക്കിയ ആത്മീയ വഴികൾ തന്നെയാണ് സൂചിപ്പിക്കുന്നത്. എന്നാൽ സന്യാസ ആത്മീയതയോട് വളരെ ചേർന്നുനിൽക്കുന്ന സുറിയാനി സഭ, ഈ നാലു കാര്യങ്ങളെ നിരന്തരം ബന്ധപ്പെടുത്തി ധ്യാനവിഷയമാക്കുന്നതിലൂടെ തനതായ ഒരു ആത്മീയ വ്യക്തിത്വം രൂപപ്പെടുത്തിയിട്ടുണ്ട്. നല്ല ഒരുക്കത്തോടെ ആരാധനയിൽ പങ്കെടുക്കുമ്പോൾ നമുക്കും ഈ ആത്മീയ വ്യക്തിത്വത്തിൽ പങ്കുകാരാവാൻ സാധിക്കും.

**ഭക്തിയോടിരിക്കുക എന്നുവച്ചാൽ മനുഷ്യനും ദൈവവുമായുള്ള സംസർഗത്തിന്റെ ഫലമായി മനുഷ്യൻ ദൈവത്തിലും ദൈവം മനുഷ്യനിലും വസിക്കുക എന്നതാകുന്നു.**

**- ദൈവദാസൻ മാർ ഈവാനിയോസ് പിതാവ്**

## പാടി പ്രാർത്ഥിക്കാം

മൃതികരവിഷമാം പൊൻവെള്ളി
ധനമയ്യോ നേടരുതേ നീ
തേടുക സുഖകരമുപദേശം
നിന്നെ നാഥൻ സ്നേഹിപ്പാൻ

നാല്പത് നോമ്പത് നോക്കുക നീ
തീറ്റുക തീനില്ലാത്തവരെ
ഈശായി സുതനൊപ്പം നീ
പ്രാർത്ഥിക്കുക ദിനമേഴ്വുഴം

നാല്പതുനാളിന്നുപവാസം
മൂശകഴികച്ചേലീയാവും
നാഥൻ ശത്രുവിനെ വെന്നു
നാല്പതു നാളുപവാസത്താൽ

കടൽകുഴി അഗ്നിച്ചൂളകളിൽ
നിന്നുകരേറിയ പ്രാർത്ഥനകൾ
അടിയാരുടെ പ്രാർത്ഥനകൾക്കും
കൃപയാം വാതിൽ തുറക്കണമേ




ധൂർത്തപുത്രനെപ്പോലെ പിതാവായ ദൈവവുമായി രമ്യപ്പെടുകയാണ് സഭയിലെ പരിഹാരകർമ്മങ്ങളുടെ ലക്ഷ്യം.

## ശ്രദ്ധിക്കാം

ഈ ഗാനത്തിൽ ദൈവവചന ധ്യാനം (തേടുക സുഖകരമുപദേശം), പ്രാർത്ഥന (ദാവീദിനോടൊപ്പം പ്രാർത്ഥിക്കാനുള്ള നിർദേശം) പരസ്നേഹം (വിശക്കുന്നവനു ഭക്ഷണം കൊടുക്കുക) പ്രായശ്ചിത്തം (ഉപവാസം) എന്നിങ്ങനെ നമ്മൾ മുകളിൽ പറഞ്ഞ നാലു പ്രധാന മാർഗങ്ങളും എടുത്തുപറയുന്നുണ്ട്.

## പ്രവർത്തിക്കാൻ

ഈ ഗാനത്തിൽ സൂചിതമായിരിക്കുന്ന വേദപുസ്തക ഭാഗങ്ങൾ കണ്ടെത്തുക. ദാവീദ്, മോശ, ഏലിയാ, ദാനീയേൽ, യോനാ എന്നീ പഴയനിയമ പിതാക്കന്മാരെയും നമ്മുടെ കർത്താവിനെയും സംബന്ധിച്ച വേദപുസ്തക പരാമർശങ്ങൾ ഇതിലുണ്ട്.

അപ്പസ്തോല നടപടികളുടെ എട്ട്, ഒൻപത്, പത്ത് അധ്യായങ്ങൾ വായിക്കുക. പ്രാർത്ഥന, വചനധ്യാനം, ഉപവാസം, ദാനധർമ്മം എന്നീ നിഷ്ഠകൾ എങ്ങനെയാണ് ആ അധ്യായങ്ങളിൽ വിവരിച്ചിരിക്കുന്നത് എന്ന് ഒരു കുറിപ്പ് തയ്യാറാക്കുക. (അപ്പസ്തോലന്മാരുടെ കാലത്ത് ദൈവവചനം പുസ്തകരൂപത്തിൽ ലഭിക്കുന്നത് എളുപ്പമായിരുന്നില്ല. ആളുകൾ വചനം ഹൃദിസ്ഥമാക്കി അത് പ്രസംഗിക്കുകയായിരുന്നു കൂടുതൽ സാധാരണം)

## പാഠം 4

# കെട്ടുറപ്പുള്ള കൂട്ടായ്മ

(**വായന: 1 തിമോ; 4: 6–16.** *തിമോത്തിയോസിനെ എഫേസൂസിലെ സഭയുടെ ചുമതല ഏൽപിച്ചു കൊണ്ട് വിശുദ്ധ പൗലോസ് നൽകുന്ന ഉപദേശം. വ്യർത്ഥമായ ആശയങ്ങളെ അവഗണിച്ച്, ദൈവവചനം അധികാരപൂർവം പഠിപ്പിക്കുകയും, സ്നേഹത്തിലും പെരുമാറ്റത്തിലും വിശുദ്ധിയിലും മറ്റുള്ളവർക്ക് മാതൃക നൽകി അവരെ രക്ഷയിലേക്ക് നയിക്കുകയും ചെയ്യുന്ന ശുശ്രൂഷകനായിട്ടാണ് പൗലോസ് ശ്ലീഹാ തിമോത്തിയോസിനെ നിയോഗിക്കുന്നത്. തിമോത്തിയോസിനെപ്പോലെ അപ്പസ്തോലന്മാരുടെ പിൻഗാമികളായി സഭകളെ നയിക്കുന്നവരാണ് മെത്രാന്മാർ.*)



മാർതോമാ ശ്ലീഹായെ സംബന്ധിച്ച പാരമ്പര്യത്തിൽ, ഒരു പ്രദേശത്തെ സമൂഹം ഉറപ്പുള്ളതാണെന്ന് ബോധ്യമാകുമ്പോൾ അവസാനമായി ശ്ലീഹാ ചെയ്യുന്ന പ്രവൃത്തി അവരിൽ നിന്നുതന്നെ നേതാക്കന്മാരെ തെരഞ്ഞെടുത്ത് നിയോഗിക്കുകയാണ്. സഭയ്ക്ക് വിശ്വാസപാരമ്പര്യത്തിലും പരസ്പരസ്നേഹത്തിലും കെട്ടുറപ്പ് നൽകുന്നത് അപ്പസ്തോലന്മാരിൽ നിന്ന് പിന്തുടർന്ന് വരുന്ന നേതൃത്വമാണ്. മുൻതലമുറകളുടെ വിശ്വാസം സഭയിൽ തുടരുന്നു എന്ന് ഈ നേതൃത്വം ഉറപ്പുവരുത്തുന്നു. അതേ സമയം തങ്ങളോടൊപ്പം ലോകമെങ്ങും ഈ വിശ്വാസം ജീവിക്കുന്ന സഹോദരങ്ങളോടുള്ള കൂട്ടായ്മയും ഉറപ്പുവരുത്തുന്നു.

ലോകത്തെമ്പാടുമുള്ള മെത്രാന്മാരിലാണ് അപ്പസ്തോലന്മാർക്ക് ലഭിച്ച ദൈവികശുശ്രൂഷയുടെ പിന്തുടർച്ച ഉള്ളത്. വൈദികരും ശുശ്രൂഷാസ്ഥാനങ്ങളിലുള്ള മറ്റുള്ളവരും അപ്പസ്തോലിക ദൗത്യം നിർവഹിക്കുന്നതിന് അവരെ സഹായിക്കുന്നു. നേതൃത്വത്തിന്റെ ഈ ക്രമീകരണമാണ് സഭയിൽ ഹയരാർക്കി എന്ന് വിളിക്കപ്പെടുന്നത്. 'വൈദിക ശ്രേണി' എന്ന് അർത്ഥം വരുന്ന 'ഹിയെരാർക്കിയ' എന്ന ഗ്രീക്ക് പദത്തിൽ നിന്നാണ് ആ വാക്ക്. ദൈവം സഭയിൽ നേതൃത്വ ശുശ്രൂഷകളിലേക്ക് ചിലരെ പ്രത്യേകം വരങ്ങൾ നൽകി നിയോഗിക്കുന്നു എന്നും, അതിന് സവിശേഷമായ ഒരു ക്രമം ഉണ്ടെന്നും ഈ വാക്ക് സൂചിപ്പിക്കുന്നു.

കേരളത്തിലെ ആദിമ ക്രൈസ്തവ കൂട്ടായ്മ ആരാധനാ പാരമ്പര്യത്തിൽ മാത്രമല്ല, അജപാലനപരമായ ക്രമീകരണത്തിലും പേർഷ്യൻ സഭയെ ആശ്രയിച്ചിരുന്നു. എട്ടാം നൂറ്റാണ്ട് മുതലെങ്കിലും ഭാരതസഭയിലേക്ക് പേർഷ്യൻ മെത്രാന്മാർ എത്തുന്നതിന്റെ തെളിവുകൾ ധാരാളമുണ്ട്. ഒൻപതാം നൂറ്റാണ്ടിൽ കൊല്ലത്തുവന്ന മാർ സാപ്പോർ, മാർ പ്രോത്ത് എന്നീ മെത്രാന്മാരെ പല പ്രാദേശിക സമൂഹങ്ങളും വിശുദ്ധന്മാരായി വണങ്ങുന്നുണ്ട്. ഈ ഗണത്തിൽ അവസാനം കേരള സഭയ്ക്ക് നേതൃത്വം നൽകിയ മാർ അബ്രഹാം (1597 - ൽ

അങ്കമാലിയിൽ കബറടങ്ങി) പോർച്ചുഗീസ് മിഷനറിമാരിൽ നിന്ന് വളരെയേറെ പീഡകൾ സഹിച്ചു. അദ്ദേഹത്തിന്റെ മരണത്തിനു ശേഷം മറ്റു സുറിയാനി മെത്രാന്മാർ ഇവിടേയ്ക്ക് വരാൻ പോർച്ചുഗീസുകാർ അനുവദിച്ചുമില്ല.

1653-ലെ കൂനൻ കുരിശു സത്യത്തിൽ പോർച്ചുഗീസുകാരുടെ ആധിപത്യത്തിൽ നിന്ന് പുറത്തുപോയ പുത്തൻകൂറ്റുകാർ വീണ്ടും സുറിയാനി മെത്രാന്മാരെ ലഭിക്കുന്നതിന് പരിശ്രമിച്ചു. അവർക്ക് പുതിയ മെത്രാന്മാരെ ലഭിച്ചത് പേർഷ്യയിലെ സഭയിൽ നിന്നല്ല, അന്ത്യോഖ്യായിലെ യാക്കോബായ സഭയുടെ കൂട്ടായ്മയിൽ നിന്നാണ്. കുറേക്കാലം കഴിഞ്ഞപ്പോൾ അന്ത്യോഖ്യൻ സഭാനേതൃത്വം ഇവിടെ നേരിട്ട് ആധിപത്യം ഉറപ്പിക്കാൻ ശ്രമിച്ചു. 1876-ൽ മുളംതുരുത്തിയിൽ നടന്ന സുനഹദോസിൽ വച്ച് പുത്തൻകൂറ്റുകാർ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തിലായി. പാത്രിയർക്കീസും പ്രാദേശിക നേതൃത്വവും തമ്മിൽ പിന്നീടും കലഹങ്ങൾ നടന്നു. 1910-ൽ പാത്രിയർക്കീസ് അന്ന് മലങ്കര സഭയുടെ തലവനായിരുന്ന വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് മെത്രാപോലീത്തായെ മുടക്കി. അതിനെ തുടർന്ന് യാക്കോബായ സഭയിലെ വലിയ ഒരു ഭാഗം ഇന്ത്യൻ ഓർത്തഡോക്സ് സഭയായി വേർപിരിഞ്ഞു.

1910-നു ശേഷം വേർപിരിഞ്ഞ വിഭാഗത്തിലെ നേതൃസ്ഥാനത്തുണ്ടായിരുന്ന ഒരാളായിരുന്നു ഫാദർ പി. ടി. ഗീവർഗീസ്. സഭയിലെ കലഹങ്ങളിൽ മനസ്സുമടുത്ത അദ്ദേഹം സന്യാസത്തിലേക്ക് തിരിയുകയും 1919-ൽ പുത്തൻകൂറ്റിലെ ആദ്യത്തെ സന്യാസ പ്രസ്ഥാനം സ്ഥാപിക്കുകയും ചെയ്തു. 1925-ൽ അദ്ദേഹം മാർ ഈവാനിയോസ് എന്ന പേരിൽ മെത്രാനായി അഭിഷിക്തനായി. കലഹങ്ങൾ അവസാനിപ്പിച്ച് സമാധാനത്തിലേക്ക് തിരിയാനുള്ള വഴി സാർവത്രിക സഭയുമായുള്ള സംസർഗത്തിലേക്ക് തിരികെപ്പോവുകയാണെന്ന് മനസ്സിലാക്കിയ അദ്ദേഹം പരിശുദ്ധ റോമാ സിംഹാസനവുമായി ചർച്ചകൾ ആരംഭിച്ചു. അപ്പസ്തോലികകാലം മുതൽ ഈ സഭയിൽ നിലനിന്നിരുന്ന ആരാധനാക്രമവും ആത്മീയ പൈതൃകവും അന്യൂനം സംരക്ഷിച്ചുകൊണ്ട് കാതോലികമായ സഭയുടെ സംസർഗത്തിലേക്ക് പ്രവേശിക്കാനാണ് അദ്ദേഹം ശ്രമിച്ചത്. കൂടെനിന്ന പലരും പിന്തിരിഞ്ഞപ്പോൾ, ഏറ്റവും അടുത്ത അനുയായികളോടൊപ്പം 1930-ൽ അദ്ദേഹം കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ടു.



**1930 സെപ്റ്റംബർ 20-ന് പുനരൈക്യപ്പെട്ട അഞ്ച് പേർ**

മാർ ഈവാനിയോസ് പിതാവിനെ പിന്തുടർന്ന് അനേകായിരങ്ങൾ സാർവത്രിക കൂട്ടായ്മയിലേക്ക് മടങ്ങാനാരംഭിച്ചു. ഈ ദൈവജനത്തിന്റെ ആത്മീയ ആവശ്യങ്ങളുടെ പരിപാലനത്തിന് സ്ഥിരമായ ക്രമീകരണം എന്ന നിലയിൽ 1932 ജൂൺ പതിനൊന്നിനു പുറപ്പെടുവിച്ച *ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി* (ഇടയന്മാരുടെ തലവനായ ക്രിസ്തു) എന്ന അജപാലന

രേഖ വഴിയായി പരിശുദ്ധ പതിനൊന്നാം പീയൂസ് മാർപാപ്പാ മലങ്കര കത്തോലിക്കാ ഹയരാർക്കി സ്ഥാപിച്ചു. ഈ അപ്പസ്തോലിക കല്പനയിൽ നിർദ്ദേശിച്ചിരുന്ന പ്രകാരം 1933 മെയ് 11- ന് തിരുവനന്തപുരം അതിഭദ്രാസനം ഉദ്ഘാടനം ചെയ്ത് ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് സ്ഥാനമേറ്റു. അതിഭദ്രാസനത്തിന്റെ സഫ്രഗൻ രൂപതയായി 1933 നവംബർ 3- നു തിരുവല്ല രൂപത ഉദ്ഘാടനം ചെയ്യപ്പെട്ടു. സന്യാസ ജീവിതകാലം മുതൽ മാർ ഈവാനിയോസ് പിതാവിന്റെ വിശ്വസ്ത സഹചാരിയായി ഒപ്പമുണ്ടായിരുന്ന മാർ തെയോഫിലോസ് മെത്രാപ്പോലീത്താ തിരുവല്ല ഭദ്രാസനത്തിന്റെ പ്രഥമ ഇടയനായി.


പതിനൊന്നാം പീയൂസ് മാർപാപ്പാ

മലങ്കരയിലെ പുനരൈക്യപ്പെട്ട ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം ദൈവകൃപയുടെ വലിയ ഒരു അടയാളമായ *ക്രിസ്തോ പാസ്തോരും പ്രിൻചിപി* എന്ന തിരുവെഴുത്ത് പുറപ്പെടുവിച്ചതിന്റെ നവതി ഈ വർഷം നാം ആഘോഷിക്കുന്നു. പുനരൈക്യ ശതാബ്ദി അടുത്തുകൊണ്ടിരിക്കുന്ന അവസരത്തിൽ ആത്മീയമായി ഒരുങ്ങുന്നതിനും കൂടുതൽ ശക്തി പ്രാപിക്കുന്നതിനും ഈ ആചരണം നിമിത്തമാകട്ടെ.

കേരളസഭയുടെ പൂർവിക ചരിത്രം നമുക്ക് ഒരു വലിയ സന്ദേശം നൽകുന്നുണ്ട്. നമ്മുടെ പൂർവികർ നിലനിർത്താനാഗ്രഹിച്ച നന്മകൾ നാം മുറുകെപ്പിടിക്കണം. ആരാധനാക്രമ പാരമ്പര്യവും ആദ്ധ്യാത്മിക പാരമ്പര്യവും സമഗ്രമായി പരിപാലിക്കണമെങ്കിൽ അനുയോജ്യമായ സ്വയംനിർണയാവകാശവും ഉണ്ടായിരിക്കണം എന്ന പാഠം ഈ ചരിത്രത്തിലുണ്ട്. അതേ സമയം, ആ സ്വയം നിർണയാവകാശം സാർവത്രികവും അപ്പസ്തോലികവുമായ കൂട്ടായ്മയിലാണ് ശരിയായ അർത്ഥത്തിൽ നിലനിൽക്കുന്നത്. കാരണം ആദ്യ അധ്യായത്തിൽ പറഞ്ഞതുപോലെ ഓരോ അപ്പസ്തോലനും തന്റേതന്നെ പാരമ്പര്യമല്ല, യേശുക്രിസ്തുവിൽ നിന്ന് അപ്പസ്തോലിക സമൂഹം ഒരുമിച്ച് സ്വീകരിച്ച പാരമ്പര്യമാണ് പ്രഘോഷിച്ചതും പഠിപ്പിച്ചതും. സാർവത്രിക സഭയോട് ചേർന്നുള്ള സ്വയം നിർണ്ണയാവകാശമാണ് സാർവത്രിക സഭയുടെ അംഗീകാരമുള്ള ഹയരാർക്കിയുടെ സ്ഥാപനം വഴി നമുക്ക് ലഭിച്ചത്. നമ്മുടെ അപ്പസ്തോലിക പാരമ്പര്യം പൂർണ്ണതയുള്ളതായിത്തീർന്നത് പുനരൈക്യത്തിലൂടെയാണ്.

## നിങ്ങൾക്കറിയാമോ?

**ഹയരാർക്കി സ്ഥാപിക്കുന്നതുപോലെയുള്ള ഗൗരവമായ അജപാലന വിഷയങ്ങളിൽ മാർപാപ്പാമാർ പുറപ്പെടുവിക്കുന്ന രേഖകളെ പേപ്പൽ ബൂള എന്നാണ് വിളിക്കുന്നത്. ഔദ്യോഗിക കല്പനകളിൽ ഒപ്പുവയ്ക്കാൻ മാർപ്പാപ്പാമാർ ഉപയോഗിച്ചിരുന്ന മുദ്ര (സീൽ) ആണ് ബൂള (bulla, ലത്തീൻ ഭാഷയിൽ).**

## റമ്പാൻപാട്ടിൽ നിന്ന്

ആലയമോടവിടാചാര്യനേയും
നടപടിമര്യാദകളെല്ലാം
ചേലോടൊരുവർഷത്തിടകൊ
വിടെയും താൻ സ്ഥാപിച്ചു.
കടശ്ശിയിൽ റൂഹാദ്കൂദാശയുടെ
വരവും അവരിൽ താൻ നൽകി.
കടശ്ശിയുള്ളോരു യാത്രാവിവരവു
മരവോടെ താൻ വെളിവാക്കി
തന്നോടെപ്പോഴും പിരിയാത്തൊ
രൊന്നാം ശിഷ്യൻ കേപ്പായെ
തന്നുടെയങ്കിധരിപ്പിച്ചിട്ട
ങ്ങളുടെ തലമേൽ കൈവച്ചു
തന്നുടെവിശ്വാസികളുടെ ഭരണം
അയാളെത്താനേൽപിച്ചതിനാൽ
തന്നെപ്പോലവർ കൈക്കൊൾവാനും
വിരവോടെ താൻ കൽപിച്ചു.

മറ്റുള്ളോരു നാമത്തേക്കാൾ
മാർത്തോമ്മായുടെ നാമത്തെ
മുറ്റും സ്നേഹവണക്കത്തോടെ
ആശിച്ചേന്തിയോയാചാര്യൻ
മാളിയേക്കൽ തോമ്മാ നാമത്തി
നെന്നാളത്തെ നിലനിൽപ്പും
എളയതയാളുടെ പിതൃവഴിതോറും
പട്ടക്കാരുടെ പിന്തുടർപ്പും
മറ്റും പല പല ചെമ്മോർത്തുകളും
അയാൾമേൽ വരമായി കൽപിച്ചു
ചെറ്റും അറിവിൽ കുറയാതുള്ളൊരു
റമ്പാൻമാരുടെ സ്ഥാനമതും
മാർത്തോമ്മാ കേരളത്തിൽ
ഏവൻ ഗേലിയോനറിയിച്ചെ
ന്നോർത്തറിവിന്നായ പുസ്തകവും
ആ തോമ്മായെ ഏൽപിച്ചു.

ഇത് ചായൽ/നിലക്കൽ പ്രദേശത്ത് മാർതോമാ ശ്ലീഹാ ചെയ്ത പ്രവർത്തിയുടെ വിവരണമായി റമ്പാൻ പാട്ടിലുള്ളതാണ്. പഴയ മലയാളമാണ്. ശ്രദ്ധിച്ചു വായിച്ചാൽ ചായലിൽ ഒരുവർഷം കൊണ്ട് ശ്ലീഹാ ദേവാലയവും പൗരോഹിത്യവും സ്ഥാപിച്ചു എന്നാണ് വിവരിക്കുന്നത് എന്നു കാണാം. പിരിയുന്നതിനു മുൻപ് അവർക്ക് പരിശുദ്ധാത്മാവിനെ നൽകി (മൂറോനഭിഷേകം); തന്റെ യാത്രാവിവരങ്ങൾ അറിയിച്ചു. ഒന്നാം ശിഷ്യനായ കേപ്പായെ തന്റെ മേൽവസ്ത്രങ്ങൾ ധരിപ്പിച്ച് അയാളെ വിശ്വാസികളെ ഭരിക്കാൻ ഏല്പിച്ചു. മാളിയേക്കൽ തോമാ എന്ന ആളിനെ അയാളുടെ നാമത്തിനു നിലനില്പും കുടുംബത്തിൽ വൈദിക പിന്തുടർച്ചയും നൽകി അനുഗ്രഹിച്ചു. റമ്പാൻ സ്ഥാനം നൽകി സുവിശേഷപുസ്തകവും കൈമാറി എന്നാണ് ഇവിടെ വിവരിക്കുന്നത്. ഈ പാട്ട് മലയാളത്തിലാക്കിയത് മാളിയേക്കൽ തോമാ റമ്പാനായിരുന്നു. മാളിയേക്കൽ കുടുംബത്തിൽ നിന്നുള്ളവരായിരുന്നു കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളുടെ സമുദായ നേതാക്കന്മാരായിരുന്ന ആർച്ചുഡീക്കന്മാർ.

**ആദർശത്തിൽ ഐകരൂപ്യവും സാഹോദര്യ ബന്ധത്തിൽ സുസംഘടിതവുമല്ലാത്ത ഒരു സ്ഥാപനത്തിനും മനുഷ്യരെ നേർവഴിക്ക് കൊണ്ടുവരാൻ എളുപ്പമല്ല.**
**- ദൈവദാസൻ മാർ ഈവാനിയോസ് പിതാവ്**

## ഓർമ്മിക്കാൻ



1930 സെപ്തംബർ 30-നു മാർ ഈവാനിയോസ് പിതാവിനെയും കൂട്ടാളികളേയും കത്തോലിക്കാ സഭയിലേക്ക് സ്വീകരിക്കുന്നതിനും 1932-ലെ മലങ്കര ഹയരാർക്കി സ്ഥാപിച്ചുകൊണ്ടുള്ള കല്പന പരസ്യപ്പെടുത്തി സഭയുടെ അംഗീകാരം അറിയിക്കുന്നതിനും പരിശുദ്ധ മാർപാപ്പ നിയോഗിച്ചത് അന്ന് കൊല്ലം മെത്രാനായിരുന്ന അലോഷ്യസ് ബെൻസിഗർ പിതാവിനെ ആണ്. സ്വിറ്റ്സർലന്റ് സ്വദേശിയായ അദ്ദേഹം പത്തൊന്പതാം നൂറ്റാണ്ടിന്റെ അവസാനം മുതൽ കേരളത്തിൽ മിഷനറിയായി ജോലി ചെയ്തു. 1942-ൽ നിര്യാതനായി. ഇപ്പോൾ നമ്മുടെ മാർ ഇവാനിയോസ് പിതാവിനെ പോലെ ദൈവദാസൻ എന്ന് വിളിക്കപ്പെടുന്നു.

## പ്രവർത്തിക്കാൻ

- രണ്ട് ഭദ്രാസനങ്ങളായി ആരംഭിച്ച മലങ്കര സഭ ഇന്ന് തിരുവനന്തപുരം തിരുവല്ല എന്നീ പ്രവിശ്യകളിലായി പത്ത് ഭദ്രാസനങ്ങളും മേജർ ആർക്കി എപ്പിസ്കോപൽ ഭൂപ്രദേശത്തിനു പുറത്തുള്ള (ഡൽഹി, യു.എസ്.എ.) രണ്ട് ഭദ്രാസനങ്ങളുമായി വളർന്നിട്ടുണ്ട്. ഈ ഭദ്രാസനങ്ങളിൽ നമുക്ക് നേതൃത്വം നൽകിക്കൊണ്ടിരിക്കുന്ന പിതാക്കന്മാരുടെ ലിസ്റ്റ് തയ്യാറാക്കുക. എന്നു മുതലാണ് അവർ ഈ സ്ഥാനങ്ങൾ ഏറ്റെടുത്തതെന്ന് മനസ്സിലാക്കുക.
- നിങ്ങളുടെ പള്ളിയിൽ വിശുദ്ധ കുർബാനയിൽ ഒന്നാം മധ്യസ്ഥ പ്രാർത്ഥനയിൽ പേരെടുത്തു പറയുന്ന പിതാക്കന്മാർ ആരൊക്കെയാണ്? ഹയരാർക്കിയിൽ അവർ എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു? അവരെകുറിച്ച് കൂടുതൽ വിവരങ്ങൾ ശേഖരിക്കാൻ ശ്രമിക്കുക.



**വിശുദ്ധ പത്രോസ് ശ്ലീഹായുടെ പിൻഗാമിയും മാർതോമാ ശ്ലീഹായുടെ പിൻഗാമിയും**

# പാഠം 5

# കൃപയുടെ സമൃദ്ധി

**(വായന: എഫേ.1: 3-8.** *കാലവും ദേശവും എന്താണെങ്കിലും പാരമ്പര്യവും ഭാഷയും എന്താണെങ്കിലും നാമെല്ലാവരും ദൈവത്തിന്റെ അനന്ത പദ്ധതിയിൽ വിളിക്കപ്പെട്ടതുകൊണ്ടാണ് ക്രിസ്ത്യാനികളായിത്തീർന്നത്. അനേകരുടെ ജീവിതത്തിൽ ദൈവത്തിന്റെ ആ പദ്ധതി നിറവേറുവാൻ ദൈവം പുനരൈക്യ പ്രസ്ഥാനത്തെ, മലങ്കര കത്തോലിക്കാ സമൂഹത്തെ കാരണമാക്കിത്തീർത്തു.*)

1932-ൽ നടന്ന മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കിയുടെ സ്ഥാപനം നമ്മുടെ സമൂഹത്തോട് ദൈവം കരുണ ചെയ്യുന്നു എന്നതിന്റെ വലിയ ഒരു അടയാളമാണ്. ഒരു കടുകുമണി പോലെ ചെറുതായി ആരംഭിച്ച പുനരൈക്യത്തിന്റെ വിത്ത് സാക്ഷ്യത്തിന്റെ വലിയ വൃക്ഷമായി വളരുന്നതിൽ ആ സംഭവം വലിയ പങ്കു വഹിച്ചു. നമ്മുടെ സഭ ഒരു അപ്പസ്തോലിക സമൂഹത്തിന്റെ ശക്തി പൂർണ്ണമായും ഉൾക്കൊണ്ടു. ആ വളർച്ചയുടെ ശക്തികേന്ദ്രമായത് കത്തോലിക്കാ കൂട്ടായ്മയിൽ നമ്മുടെ സഭയുടെ സ്വതന്ത്ര വ്യക്തിത്വത്തിനു ലഭിച്ച അംഗീകാരമാണ്.

1932-നു ശേഷം മലങ്കര സഭയുടെ സ്വാതന്ത്ര്യവും സ്വയംഭരണ അവകാശവും സാർവത്രിക സഭയിൽ പടിപടിയായി അംഗീകരിക്കപ്പെട്ടു. കൂനൻ കുരിശു സത്യം മുതൽ നമ്മുടെ സഭയുടെ ചരിത്രത്തിൽ ഏറ്റവും സ്വാധീനം ചെലുത്തിയ വിഷയമാണ് സ്വയംഭരണാവകാശം. 1932-ലെ ഹയരാർക്കി സ്ഥാപനം വഴി സാർവത്രിക സഭയുടെ സംസർഗത്തിൽ സഭാനിയമങ്ങൾ അനുസരിച്ച് സ്വയം ഭരണാവകാശമുള്ള സഭയായി മലങ്കര സുറിയാനി കത്തോലിക്കാ സഭ മാറി. ഒരു മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പിന്റെ കീഴിലുള്ള സഭാപ്രവിശ്യക്ക് ലഭിക്കുന്ന പരിമിതമായ സ്വയംഭരണ അവകാശമാണ് അന്ന് നമുക്ക് ഉണ്ടായിരുന്നത്. രണ്ടാം വത്തിക്കാൻ സുനഹദോസിനു ശേഷം സ്വന്തം ആചാരങ്ങൾ സംരക്ഷിക്കുന്നതിലും ലോകം എമ്പാടുമുള്ള മലങ്കര സഭാവിശ്വാസികളെ സ്വന്തം നിലയിൽ പരിപാലിക്കുന്നതിനുമുള്ള ഈ സഭയുടെ അവകാശങ്ങൾ കൂടുതൽ അംഗീകരിക്കപ്പെട്ടു. 1978-ൽ സഭയുടെ പ്രവർത്തനപരിധി കേരളത്തിന്റെ വടക്കൻ ജില്ലകളിലും തെക്കൻ കർണ്ണാടകയിലും വ്യാപിപ്പിക്കുകയും ബത്തേരി ഭദ്രാസനം സ്ഥാപിക്കുകയും ചെയ്തു. നിർണ്ണായകമായ മാറ്റം ഉണ്ടായത് 2005-ൽ പൂർണ്ണ സ്വയംഭരണാധികാരമുള്ള സഭയായി നമ്മുടെ സഭ ഉയർത്തപ്പെട്ടപ്പോഴാണ്.ലോകമെമ്പാടുമുള്ള കത്തോലിക്കാ സഭയുടെ നിയമക്രമത്തിൽ പാത്രിയർക്കീസിനു തുല്യനായ സഭാതലവനാണ് **മേജർ ആർച്ചുബിഷപ്.** പുരാതന പാരമ്പര്യമനുസരിച്ച് പാത്രിയർക്കീസിനു സമാനമായ സ്വയംഭരണാവകാശമുള്ള സഭാതലവന്മാരെ സുറിയാനി സഭ **കാതോലിക്കോസ്** എന്നാണ് വിളിച്ചിരുന്നത്. അപ്രകാരം കത്തോലിക്കാ


മോറാൻ മോർ ബസേലിയോസ് സിറിൽ കാതോലിക്കാബാവാ
മലങ്കര കത്തോലിക്കാസഭയുടെ ആദ്യ മേജർ ആർച്ചുബിഷപ്പ്

നിയമമനുസരിച്ച് മേജർ ആർച്ചുബിഷപ്പും സുറിയാനി സഭാ പാരമ്പര്യമനുസരിച്ച് കാതോലിക്കാ ബാവായും ആയി നമ്മുടെ സഭയുടെ തലവൻ ഉയർത്തപ്പെട്ടു. കാതോലിക്കാ തലവനായിരിക്കുന്ന സഭയിലെ മെത്രാന്മാരുടെ സുനഹദോസ് ആ സഭയിലെ ദൈനംദിന കാര്യങ്ങൾ എല്ലാം നിശ്ചയിച്ച് നടത്തുന്നതിന് പൂർണ്ണമായ അവകാശമുള്ള ക്രമീകരണമാണ്.

സഭയുടെ ഭരണക്രമത്തിലുള്ള ഈ വളർച്ച സഭാജീവിതത്തിന്റെ മറ്റു മേഖലകളിൽ നമ്മുടെ സഭ നേടിയ വളർച്ചക്കുള്ള അംഗീകാരമായിരുന്നു. ഒന്നാം അധ്യായത്തിൽ നാം പറഞ്ഞതുപോലെ ഒരു അപ്പസ്തോലിക സമൂഹം സജീവമായി നിലനിൽക്കുന്നത് അത് വിശ്വാസപരമായ കാര്യങ്ങളിലും സുവിശേഷ പ്രഘോഷണത്തിലും സാർവത്രിക സംസർഗത്തിലും വളരുമ്പോഴാണ്. കൂനൻ കുരിശു സത്യത്തിനു ശേഷം സഭയിലുണ്ടായ അനവധി കലഹങ്ങളിൽ അപ്പസ്തോലിക ചൈതന്യത്തിന്റെ ഈ വശങ്ങളിൽ നമുക്ക് വലിയ തളർച്ചയുണ്ടായി. പുനരൈക്യവും മലങ്കര കത്തോലിക്കാ ഹയരാർക്കിയുടെ സ്ഥാപനവും വഴി ഈ മൂന്നു വശങ്ങളിലും വലിയ വളർച്ച നേടുന്നതിന് നമ്മുടെ സഭയ്ക്ക് സാധിച്ചിട്ടുണ്ട്.

**വിശ്വാസത്തിലുള്ള വളർച്ച** : അപ്പസ്തോലന്മാർ പ്രഘോഷിച്ച വിശ്വാസം ഉൾക്കൊണ്ടും അതിൽ ആഴപ്പെട്ടുമാണ് ഓരോ അപ്പസ്തോലിക സഭയും വളരേണ്ടത്. നമ്മുടെ സഭയിലെ വിഭജനങ്ങൾ വിശ്വാസത്തിൽ വളരുന്നതിന്, കൂദാശാപരമായ ജീവിതത്തിൽ ശക്തിപ്പെടുന്നതിന് വലിയ തടസ്സമായിരുന്നു എന്ന് മാർ ഈവാനിയോസ് പിതാവുതന്നെ തന്റെ ആത്മകഥയിൽ വ്യക്തമായി എഴുതിയിട്ടുണ്ട്. ബഥനി സന്യാസ പ്രസ്ഥാനത്തിലും, പുനരൈക്യത്തിനു ശേഷം നമ്മുടെ സഭയിലും കൂദാശാപരമായ ആത്മീയത വളർത്തുന്നതിൽ അദ്ദേഹം സവിശേഷമായ ശ്രദ്ധപുലർത്തി. നമ്മുടെ സഭയിൽ ഇന്ന് ജീവിതത്തിന്റെ ഏത് മേഖലയിലുള്ളവർക്കും സഭയുടെ മുഖ്യധാരയുമായി ബന്ധപ്പെട്ട് നിൽക്കുന്നതിനും കൃപയുടെ അനുഭവത്തിൽ ആഴപ്പെടുന്നതിനും അവസരങ്ങളുണ്ട്. കുട്ടികൾക്കും യുവാക്കൾക്കും സണ്ടേസ്കൂൾ, MCCL, MCYM എന്നീ സംഘടനകൾ വിശ്വാസത്തിൽ ആഴപ്പെടുന്നതിനുള്ള അവസരങ്ങളാണ്. സഭയുടെ പ്രസിദ്ധീകരണങ്ങളും സഭയിൽ നിന്ന് അംഗീകരിച്ച ഓൺലൈൻ മാധ്യമ വേദികളും വിശ്വാസരൂപീകരണത്തിൽ പങ്കുവഹിക്കുന്നുണ്ട്. നമ്മുടെ ആരാധനാ പാരമ്പര്യവും ആദ്ധ്യാത്മിക പൈതൃകവും അനുസരിച്ചുള്ള വേദശാസ്ത്ര വിശദീകരണങ്ങളും നമുക്ക് ലഭിക്കുന്നു. സജീവമായ ആരാധനാ ജീവിതത്തിലൂടെ വിശ്വാസത്തെക്കുറിച്ചുള്ള അറിവ് അനുഭവമായും കൃപയായും ആഴപ്പെടുന്നു.

**സുവിശേഷ പ്രഘോഷണത്തിലുള്ള വളർച്ച** : ഒരു സഭ യഥാർത്ഥത്തിൽ അപ്പസ്തോലികമാകുന്നതിന് അത് സുവിശേഷം പ്രസംഗിക്കുന്ന ഒരു സമൂഹം ആയിത്തീരേണ്ടതുണ്ട്. മാർതോമാ ശ്ലീഹായുടെ പിന്തുടർച്ചയുള്ള കേരള സഭ ഇക്കാര്യത്തിൽ പരാജയപ്പെട്ടു എന്ന് മാർ ഈവാനിയോസ്തിരുമേനി തിരിച്ചറിഞ്ഞു. സഭാവഴക്കുകളിൽ നിന്ന് പൂർണ്ണമായും വിട്ടുമാറി സന്ന്യാസത്തിലേക്കും പുനരൈക്യാലോചനകളിലേക്കും അദ്ദേഹം ശ്രദ്ധതിരിച്ചത് ഈ തിരിച്ചറിവിൽ നിന്നാണ്. പുനരൈക്യത്തിനു ശേഷം, തിരുവനന്തപുരത്തിനു തെക്കുള്ള പ്രദേശങ്ങളിൽ അതുവരെ ക്രിസ്തുവിന്റെ നാമം അറിഞ്ഞിട്ടില്ലാത്ത സഹോദരങ്ങളുടെ ഇടയിലേക്ക് സുവിശേഷം എത്തിക്കുന്നത് മലങ്കര സഭയുടെസവിശേഷ ദൗത്യമായി അദ്ദേഹം സ്വീകരിച്ചു. ഇന്നത്തെ മാർത്താണ്ഡം, പാറശാല ഭദ്രാസനങ്ങളും



ബിഷപ്പ് ലോറൻസ് മാർ അപ്രേം (1928–1997)
മാർത്താണ്ഡം ഭദ്രാസനത്തിന്റെ പ്രഥമ ഇടയൻ

തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ തെക്കൻ വൈദികജില്ലകളും മാർ ഈവാനിയോസ് പിതാവ് തുടങ്ങിവച്ച സുവിശേഷ പ്രചാരണത്തിന്റെ ഫലമായി രൂപം പ്രാപിച്ചവയാണ്. കേരളത്തിലെ സുറിയാനി സഭകൾക്കിടയിലെ ഏറ്റവും ഫലമണിഞ്ഞ മിഷൻ പ്രവർത്തനമാണ് ഇതെന്ന് അഭിമാനത്തോടെ നമുക്ക് ഓർക്കാം. 2011-ൽ നമ്മുടെ സഭയുടെ പ്രഥമ മേജർ-ആർക്കിഎപ്പിസ്കോപ്പൽ അസംബ്ലി നടന്നു. അന്ന് സഭ ഒരുമിച്ച് പഠിച്ചതും പ്രാർത്ഥിച്ചതും സുവിശേഷകയായ മലങ്കര സഭ എന്ന വിഷയത്തെക്കുറിച്ചാണ്. കേരളത്തിനു പുറത്തുള്ള പ്രദേശങ്ങളിലെസുവിശേഷ പ്രഘോഷണത്തിലേക്ക് സഭ കൂടുതൽ ഉൽസാഹത്തോടെതിരിഞ്ഞു. പുതുതായി സ്ഥാപിക്കപ്പെട്ട സുവിശേഷ സംഘം സഭയ്ക്കുള്ളിൽ കൂടുതൽ സുവിശേഷാനുസ്യതമായി ജീവിക്കുന്നതിന് പുതിയ കർമ്മ പദ്ധതികൾ ആവിഷ്കരിച്ചു. 2015-ൽ ഗുഡ്ഗാവ് ഭദ്രാസനം സ്ഥാപിക്കപ്പെടുകയും മലങ്കര സഭയുടെ പ്രവർത്തന പരിധിയിലേക്ക് കൂടുതൽ പ്രദേശങ്ങൾ ചേർക്കപ്പെടുകയും ചെയ്തതോടെ ഇന്ത്യ മുഴുവനും സുവിശേഷം പ്രചരിപ്പിക്കുന്നതിനും, സമൂഹങ്ങൾ രൂപീകരിക്കുന്നതിനും നിയമപരമായ സാധ്യതകളും അവകാശങ്ങളും ഉള്ള ഒരു സഭയായി മലങ്കര കത്തോലിക്കാ സഭ മാറി.

**സംസർഗത്തിലുള്ള വളർച്ച** : കൂനൻകുരിശു സത്യത്തിൽ ആരംഭിച്ച കലഹങ്ങൾ അവസാനിപ്പിക്കുന്നതിന് ദൈവം അംഗീകരിച്ച ഒരു വഴി ആണ് പുനരൈക്യം. അതിന് സാർവത്രിക സഭ നൽകിയ അംഗീകാരമായിരുന്നു മലങ്കര ഹയരാർക്കിയുടെസ്ഥാപനം. അത് പുനരൈക്യപ്പെട്ടവരെ മാത്രം സഭയിൽ സ്വീകരിച്ച സംഭവമായിട്ടല്ല മനസ്സിലാക്കേണ്ടത്. മലങ്കരയിലെ എല്ലാവർക്കും സാർവത്രിക സഭയുടെ കൂട്ടായ്മയിലേക്ക് തുറന്നിട്ട വഴിയായിട്ടാണ്. അതുകൊണ്ടുതന്നെ മലങ്കര സഭയുടെ സവിശേഷമായ ഒരു ദൗത്യം മാർതോമാ ക്രിസ്ത്യാനികളുടെ ഇടയിൽ ഐക്യത്തിനും സാഹോദര്യത്തിനും വേണ്ടി നിലകൊള്ളുകയാണ്. അതേ സമയം കത്തോലിക്കാ കൂട്ടായ്മയിലുള്ള വലിയ നന്മകൾക്ക് നാം സാക്ഷ്യം വഹിക്കുകയും ചെയ്യണം. ആഗോള സഭ മലങ്കരയിലെ എല്ലാ ക്രൈസ്തവർക്കുമായി തുറന്നിട്ട വാതിലാണ് മലങ്കര കത്തോലിക്കാ സഭ. കൂട്ടായ്മയുടെ ഈ അടയാളം ഏറ്റവും ശക്തമായി വെളിപ്പെട്ടത് 2012-ൽ ആണ്. മലങ്കര കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായെ പരിശുദ്ധ പിതാവ് ബനഡിക്റ്റ് പതിനാറാമൻ കർദ്ദിനാൾമാരുടെ സംഘത്തിൽ ചേർത്തു. സാർവത്രിക സഭയുടെ തലവനെ തെരഞ്ഞെടുക്കുന്നവരുടെ ഇടയിൽ മലങ്കര സുറിയാനി സഭയുടെ ഒരു പ്രതിനിധി കൂടിയുണ്ട് എന്നാണ് അതിന് അർത്ഥം. അത് വെറും ഒരു ബഹുമതി അല്ല, കൂട്ടായ്മ പൂർത്തിയാകുന്നതിന്റെ അടയാളം കൂടിയാണ്.



മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ
കർദ്ദിനാൾ സ്ഥാനം ഏൽക്കുന്നു

പുനരൈക്യവും മലങ്കര കത്തോലിക്കാ ഹയരാർക്കിയുടെ സ്ഥാപനവും വഴിയായി നമ്മുടെ സഭയുടെ അപ്പസ്തോലിക പൈതൃകം പൂർണ്ണവും സജീവവും ആയി എന്നാണ് ഈ വളർച്ചകൾ സൂചിപ്പിക്കുന്നത്. അമൂല്യമായ ഈ ദാനത്തിന് നമുക്ക് ദൈവത്തിനു നന്ദി പറയാം. ഇത്കൂടുതൽ സജീവമായി നിലനിർത്തുന്നതിന് നമുക്ക് പരിശ്രമിക്കാം

## ഓർമ്മിക്കാൻ



**ജേക്കബ് മാർ ബർണബാസ് മെത്രാപ്പോലീത്താ:** മേജർ എപ്പിസ്കോപ്പൽ സഭയുടെ ഭൂപ്രദേശത്തിനു പുറത്ത് ഇന്ത്യയിൽ വസിക്കുന്ന മലങ്കര കത്തോലിക്കരുടെ അജപാലന ചുമതലയുള്ള മെത്രാനായി 2007 ഫെബ്രുവരിയിലാണ് ജേക്കബ് മാർ ബർണബാസ് പിതാവ് നിയുക്തനായത്. 2015-ൽ പിതാവിന്റെശുശ്രൂഷയിലുള്ള പ്രദേശങ്ങൾ ഒരു ഭദ്രാസനമായ ഉയർത്തപ്പെട്ടു. തെരുവിൽ അലയുന്നവർക്ക് ഭക്ഷണം നൽകുന്ന ശുശ്രൂഷകൾ സംഘടിപ്പിച്ചതു വഴി 2010 മുതൽ ദേശീയ തലസ്ഥാനത്ത് അദ്ദേഹം ശ്രദ്ധിക്കപ്പെട്ടു. ഒറീസ, ബീഹാർ മുതലായ സംസ്ഥാനങ്ങളിലെ ഏറ്റവും ദരിദ്രജന വിഭാഗങ്ങളുടെ ഇടയിലും വടക്കുകിഴക്കൻ സംസ്ഥാനങ്ങളിലെ വെല്ലുവിളി നിറഞ്ഞ സാഹചര്യങ്ങളിലും ഒക്കെ സുവിശേഷം പ്രസംഗിക്കുന്നതിനും സാമൂഹ്യ നീതി ഉറപ്പാക്കുന്നതിനും അഭിവന്ദ്യ പിതാവ് നേരിട്ടിറങ്ങി. ഏത് ഇല്ലായ്മയുടെ നടുവിലേക്കും ഇറങ്ങിച്ചെന്ന്, ഔദാര്യപൂർവം ജനജീവിതവുമായി ചേർന്ന് നിൽക്കുന്നതിന് അദ്ദേഹം കാണിച്ച തീക്ഷ്ണത അനേകർക്ക് പ്രചോദനമായി. മുകളിൽ പറഞ്ഞ പ്രദേശങ്ങളിലും പഞ്ചാബിലും രാജസ്ഥാനിലും ഉത്തർപ്രദേശിലുമെല്ലാം മലങ്കര സഭയുടെകൂട്ടായ്മകൾ അദ്ദേഹത്തിന്റെ നേതൃത്വത്തിൽ രൂപം കൊണ്ടു. 2011-ൽ സ്ഥാപിതമായ സുവിശേഷ സംഘത്തിന്റെ ശുശ്രൂഷകൾക്ക് അദ്ദേഹത്തിന്റെ ദർശനങ്ങളും മാതൃകയും അളവറ്റ ഊർജം നൽകി. സഭയുടെ സുവിശേഷ പ്രവർത്തനങ്ങൾക്ക് നമ്മുടെ കാലത്ത് ത്യാഗോജ്ജ്വലമായ നേതൃത്വം നൽകിയ അഭിവന്ദ്യപിതാവ് കോവിഡ് രോഗബാധിതനാവുകയും 2021 ഓഗസ്റ്റ് 26-ന് നിത്യസമ്മാനത്തിനായി വിളിക്കപ്പെടുകയും ചെയ്തു. പുനരൈക്യം നമ്മുടെ സഭയ്ക്ക് നൽകിയ വലിയ ഊർജത്തിന്റെയും വളർച്ചയുടെയും ശ്രദ്ധേയമായ ഒരു അടയാളമായിരുന്നു അഭിവന്ദ്യ പിതാവിന്റെ അപ്പസ്തോലിക ശുശ്രൂഷ.

## നമ്മുടെ സഭയുടെ തലവന്മാരും അവരുടെകാലവും

| | |
|---|---|
| ദൈവദാസൻ ആർച്ച് ബിഷപ്പ് ഗീവർഗീസ് മാർ ഈവാനിയോസ് | 1932 - 1953 |
| ആർച്ച് ബിഷപ്പ് ബനഡിക്റ്റ് മാർ ഗ്രീഗോറിയോസ് | 1955 - 1994 |
| മേജർ ആർച്ച് ബിഷപ്പ് മോറാൻ മോർ ബസേലിയോസ് സിറിൽ കാതോലിക്കാ ബാവാ | മെത്രാപോലീത്തൻ ആർച്ച് ബിഷപ്പ് 1995 - 2005<br>മേജർ ആർച്ചബിഷപ്പ് കാതോലിക്കോസ് 2005 - 2007 |
| മേജർ ആർച്ച് ബിഷപ്പ് മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവാ | 2007 - |

# MBOC - ഗാനങ്ങൾ

**1.** യേശുവിൻ വചനം ഘോഷിച്ചീടാൻ
ഇന്ത്യയിൽ വന്നൊരു മാർതോമാ
നിൻ പാത പുൽകിയ ഈവാനിയോസിൻ
മക്കളിതൊന്നായി പാടീടുന്നു
സഭ കാതോലികം
സഭ ശ്ലൈഹീകവും
ഏകവും വിശുദ്ധമല്ലോ (2)



യേശുവിൻ തിരുമെയ്യാൽ
സ്വർഗ്ഗവും ഭൂമിയും
ഒന്നായിതീരുന്നൊരീ സഭയിൽ (2)
മാലാഖവൃന്ദവും വിശുദ്ധശ്രേണിയും
ഒന്നായി ചേരുന്നോരിന്നീ സഭ (2)

നാഥനായി ബലിയാകാൻ
സുവിശേഷം ജീവിക്കാൻ
പ്രേഷിതരൊന്നായി കൂട്ടായ്മയിൽ (2)
കർത്താവിൻ മക്കളും ആത്മീയശ്രേഷ്ഠരും
ഒന്നായി ചേരുന്നോരിന്നീ സഭ (2)

*രചന, സംഗീതം: ബ്രദർ ജോബിൻ പൂവണ്ണത്തിൽ*

**2.** യേശുവിന് നന്ദി ചൊല്ലിയോ....(2)
രാവും പകലും കാത്തു നമ്മെ
കൂടെ നിന്നു വഴി നടത്തും
യേശുവിന് നന്ദി ചൊല്ലിയോ ലാ... ലാ .....
രാവും പകലും കാത്തു നമ്മെ
കൂടെ നിന്നു വഴി നടത്തും
യേശുവിന് നന്ദി ചൊല്ലിയോ
യേശുവേ...യേശുവേ.... നന്ദി നന്ദി യേശുവേ...
കോടി കോടി നന്ദി യേശുവേ... (2)

യേശുവിന് നന്ദി ചൊല്ലിയോ....(2)
അപ്പനേയും അമ്മയേയും സ്വന്തം വീടും തന്നതിന്
യേശുവിന് നന്ദി ചൊല്ലിയോ.... ലാ... ലാ .....
അപ്പനേയും അമ്മയേയും സ്വന്തം വീടും തന്നതിന്
യേശുവിന് നന്ദി ചൊല്ലിയോ....
യേശുവേ...യേശുവേ.... നന്ദി നന്ദി യേശുവേ...
കോടി കോടി നന്ദി യേശുവേ... (2)

യേശുവിന് നന്ദി ചൊല്ലിയോ....(2)
ഉണ്ണുവാനും ഉടുക്കുവാനും വേണ്ടുവോളം തന്നതിന്
യേശുവിന് നന്ദി ചൊല്ലിയോ.... ലാ.....ലാ....
ഉണ്ണുവാനും ഉടുക്കുവാനും വേണ്ടുവോളം തന്നതിന്
യേശുവിന് നന്ദി ചൊല്ലിയോ...
യേശുവേ...യേശുവേ.... നന്ദി നന്ദി യേശുവേ...
കോടി കോടി നന്ദി യേശുവേ...(2)

യേശുവിന് നന്ദി ചൊല്ലിയോ....(2)
നല്ലപോലെ പഠിക്കുവാനും ആരോഗ്യം തന്നതിനും
യേശുവിന് നന്ദി ചൊല്ലിയോ.... ലാ.....ലാ....
നല്ലപോലെ പഠിക്കുവാനും ആരോഗ്യം തന്നതിനും
യേശുവിന് നന്ദി ചൊല്ലിയോ....
യേശുവേ...യേശുവേ.... നന്ദി നന്ദി യേശുവേ...
കോടി കോടി നന്ദി യേശുവേ... (2)

Thank you .......(3) Thank You Jesus
Love You ......(3) Love You Jesus (2)

**32. നൂറ് നൂറ് ആടുള്ളോരിടയൻ**

ആടിനെ മേയ്ക്കാൻ പോയ്
തിരികെ വരും വഴിയൊന്നിനെ കാണാതെയും പോയ് (2)



അവൻ കൂട്ടിൽ നോക്കി കണ്ടില്ല..അവിടെല്ലാം നോക്കി കണ്ടില്ലാ
അതി സങ്കടമായ്....എങ്ങും കണ്ടില്ല....(2)
നൂറ് നൂറ് ആടുള്ളോരിടയൻ
ആടിനെ മേയ്ക്കാൻ പോയ്
തിരികെ വരും വഴിയൊന്നിനെ കാണാതെയും പോയ് (2)

ഒറ്റ ഒരെണ്ണമല്ലേ പോയുള്ളു...സാരമില്ലന്നേ...
കൂട്ടുകാർ ചൊല്ലീട്ടും ഇടയന് ഉറക്കം വന്നില്ല (2)
ഒന്നെങ്കിലും കുഞ്ഞാടെ...നീ .....എന്റേതല്ലേ കുഞ്ഞാടെ...
തള്ളിക്കളയാൻ...... ആകുമോ....കുഞ്ഞാടേ...(2)

നൂറ് നൂറ് ആടുള്ളോരിടയൻ
ആടിനെ മേയ്ക്കാൻ പോയ്
തിരികെ വരും വഴിയൊന്നിനെ കാണാതെയും പോയ് (2)



**4** സ്തുതിച്ചു പാടീടാം...നമിച്ചു വാഴ്ത്തീടാം
പ്രപഞ്ച നാഥൻ തൻ നന്മയെന്നുമെന്നുമേ...
എത്ര പാടിയാലും എത്ര ചൊല്ലിയാലും
തീരില്ല തൻ നന്മകൾ
ഓ... ലാ...ല...ലാ....ലാ.. (3)
എൻ ദൈവം അത്യുന്നതൻ
വലത്തുകൈ നീട്ടി ഇടത്തു കൈ നീട്ടി
അവന്റെ സ്നേഹം എന്നെന്നും ആർത്തുപാടിടാം
തലയിതാട്ടിയാട്ടി...കൈകൾ ചേർത്തു കൊട്ടി
തൻ സ്നേഹം വർണ്ണിച്ചീടാം.
ഓ... ലാ...ല...ലാ....ലാ (3)
എൻ ദൈവം അത്യുന്നതൻ

വലത്തുകാൽത്തട്ടി ഇടത്തുകാൽത്തട്ടി
അവന്റെ തീരാകാരുണ്യമൊത്തു പാടീടാം
കൈ വിരൽ ഞൊടിച്ച് വട്ടമൊന്നു ചുറ്റി
തൻ ദയ കീർത്തിച്ചീടാം

ഓ... ലാ...ല...ലാ....ലാ (3)
എൻ ദൈവം അത്യുന്നതൻ (2)



**5** ഡിങ് ഡോങ് ഡിങ് ഡോങ്
ഡിങ് ഡോങ് ഡിങ് ഡോങ്
കോളിംഗ് ബെല്ലടി കേൾക്കുന്നു....(4)
ആരാണെന്നു നോക്കട്ടേ...
അയ്യോ .....അവനാ സാത്താനാ...(2)

വാതിൽ തുറക്കല്ലേ കുഞ്ഞേ
ഹൃദയം കൊടുക്കരുതേ.... (2)
സാത്താൻ നിന്നെ ബന്ധിച്ചെന്നാൽ
നരകത്തിൽ പോകും (2)

ഡിങ് ഡോങ് ഡിങ് ഡോങ്
ഡിങ് ഡോങ് ഡിങ് ഡോങ്
കോളിംഗ് ബെല്ലടി കേൾക്കുന്നു....(4)
ആരാണെന്നു നോക്കട്ടേ...
നമ്മുടെ യേശു കർത്താവാ....
വാതിൽ തുറന്നീടൂ കുഞ്ഞേ
ഹൃദയം കൊടുത്തീടു (2)
യേശു നിന്നെ രക്ഷിച്ചീടും
സ്വർഗത്തിൽ പോകാം (2)



**6.** ആടിപ്പാടാം കൂട്ടരേ ....ആടിപ്പാടാം കൂട്ടുകാരേ (2)
യേശുവിൻ..... മുന്തിരിത്തോപ്പിലെ വേലക്കാരായ്
മാറിടാം (2)
ആടിപ്പാടാം കൂട്ടരേ ....ആടിപ്പാടാം കൂട്ടുകാരേ
താനാ തന്തനാ താന തന്തനാ
താന തന്തനാ തന്തനാ...നനാ....

യേശുവിൻ ചാരെയിരിക്കാം കൂട്ടരേ..
യേശുവിൻ വാക്കുകൾ കേൾക്കാം...(2)
യേശുവിൻ ..... വാക്കുകൾ...
എന്നും നമ്മെ നയിച്ചിടട്ടെ (2)
ആടിപ്പാടാം കൂട്ടരേ ....ആടിപ്പാടാം കൂട്ടുകാരേ (2)



യേശുവിനോടൊത്ത് വേലചെയ്യാം
യേശുവിൻ കൂടെ വിശ്രമിക്കാം (2)
കൂലിതരുന്നവൻ യേശുവല്ലോ...
കൂടെവസിപ്പവൻ യേശുവല്ലോ... (2)

ആടിപ്പാടാം കൂട്ടരേ ....ആടിപ്പാടാം കൂട്ടുകാരേ (2)
യേശുവിൻ മുന്തിരിത്തോപ്പിലെ വേലക്കാരായ്
മാറിടാം (2)

**7.** തെയ്യാരേ....തെയ്യത്തോം..തെയ്യത്തോം......
തെയ്യാരെ .... തെയ്...തെയ്...തോം..(2)
തെയ്യാരെ...തെയ്യാരെ...തത്തിന്തോം....
കണ്ണാരം പൊത്തിപൊത്തി കളിക്കാം (2)
സ്നേഹിതനായ യേശുവിൻ കൂടെ
ആടിപ്പാടി രസിക്കാം.... (2)

തന്താനേ.. ഹോയ് തന്താനേ (2)
തന്താനേ തെയ് തെയ് തോം
തന്താനേ തെയ് തെയ് തോം
തന്താനേ തന്താനേ തത്തിന്തോം (3)



**8.** താന നാനേ...നാനേ..നാനേ.. തന്തിന്നാനാനേ.

താന നാനേ..തന്തിന്നാനേ..നാനേ..നാനാനേം..... (2)

സ്റ്റാർ...സ്റ്റാർ...സ്റ്റാർ....ഞാനൊരു സൂപ്പർ സ്റ്റാറാണേ...
പാട്ടിലും ആട്ടത്തിലും സൂപ്പർ സ്റ്റാറാണേ... (2)



താന നാനേ...നാനേ..നാനേ.. തന്തിന്നാനാനേ.

താന നാനേ..തന്തിന്നാനേ..നാനേ..നാനാനേം..... (2)

സ്റ്റാർ...സ്റ്റാർ...സ്റ്റാർ....ഞാനൊരു സൂപ്പർ സ്റ്റാറാണേ...
ഓട്ടത്തീലും ചാട്ടത്തിലും സൂപ്പർ സ്റ്റാറാണേ... (2)

താന നാനേ...നാനേ..നാനേ.. തന്തിന്നാനാനേ.

താന നാനേ..തന്തിന്നാനേ..നാനേ..നാനാനേം..... (2)

ലോകത്തിന്റെ സ്റ്റാറായി മാത്രം ഓടി നടന്നപ്പോൾ
ദൈവത്തിന്റെ മുമ്പിൽ ഞാനൊരു സീറോ ആയന്നേ..(2)

താന നാനേ...നാനേ..നാനേ.. തന്തിന്നാനാനേ.

താന നാനേ..തന്തിന്നാനേ..നാനേ..നാനാനേം..... (2)

ദൈവത്തിന്റെ ഹീറോ ആകാൻ നന്മകൾ ചെയ്യണം
സ്വർഗത്തിന്റെ സ്റ്റാറായി എന്നും അടിപൊളി ആകേണം.(2)

താന നാനേ...നാനേ..നാനേ.. തന്തിന്നാനാനേ.

താന നാനേ..തന്തിന്നാനേ..നാനേ..നാനാനേം..... (2)

**9.** ചല് ചല് ചല് മേരേ സാത്തീ

ചല് ചല് ചല് മേരേ യാരാ (2)

ജീവൻ ദാതാ കേ സാത്ത്

മുക്തി ദായക് കേ സാത്ത് (2)

പരമേശ്വര് കേ സാത്ത്

പ്രഭു യീശു കേ സാത്ത്

ബോലോ ബോലോ ദിൽ കർ

ജയ് ബോലോ

ബോലോ ബോലോ യീശു കോ

ജയ് ബോലോ (2)

ധമക്ക് ധമക്ക് ധമക്ക് ധം..ധം...ധം ..ധം

ധമക്ക് ധമക്ക് ധമക്ക് ധം..ധം...ധം (2)

ചല് ചല് ...ചല് ചല് .... ചല്..ചല് ..ചല് മേരേ സാത്തി

ചല്..ചല് ..ചല്...മേരേ യാരാ...............................



**10.** മേരാ മാഹി മേരാ റബ് മേരാ സിന്ദാ ഖുദാ
വോ രാജോവോം കാ രാജ മേരാ ബാദ്ഷാ
മേരാ മാഹി...................(2)
മേരാ മാഹി മേരാ റബ് മേരാ സിന്ദാ ഖുദാ
മാഹി...മാഹി...മാഹി.....മാഹി.....മാഹി....മാഹി...മാഹി (2)

അപ്നേ പ്രേം പ്രിയ ദി അജ് തോ
ഹോ ഗയി... ഹാ ദീവാനി(2)
ഉസ്ദെ നാവേ ലാ .....ജ്.....ദിയേ
എ ....സാരി സിന്ദ്.....ഗാനി
ഏ ....സാ....രി സിന്ദ്.....ഗാനി (2)
അബ് നഹി ഹൈ ഗവാര ഹോന ഉസ്സെ ജുദാ
മാഹി...മാഹി...മാഹി.....മാഹി.....മാഹി....മാഹി...മാഹി
അബ് നഹി ഹൈ ഗവാര ഹോന ഉസ്സെ ജുദാ
വോ രാജോവോം കാ രാജ മേരാ ബാദ്ഷാ





മേരാ മാഹി...................(2)
മേരാ മാഹി മേരാ റബ് മേരാ സിന്ദാ കുദ്ദാ
മാഹി...മാഹി...മാഹി.....മാഹി.....മാഹി....മാഹി...മാഹി (2)
മേരാ മഹി...................(2)

**11.** ദേഖാ ഹേ ഹസാർ സാരി ദുനിയാ മേ
തേരേ ജൈസാ നാ മിലാ കോയി
ഇസ് ജഹാന് മേ... (2)
തേരേ സ്റ്റൈൽ ഹി സബ്സേ അലഗ് ഹെ
ഖുദാ മേരേ തുഹീ കമാൽ ഹെ (2)
പാപോം സേ ബച്ചാതാ
ശാപോം സേ ഛുടാത്താ
കർത്താ ഹെ ബഢേ ബഢേ കാം...
വൺ അന്റ് ഒൺലി യേശു നാം
വൺ അന്റ് ഒൺലി യേശു നാം..(8)
പാനി പിയോ ചൽത്താ ഹെ
തൂഫാനോ കൊ ഥമാത്താ ഹെ (2)
ആശിഷേ വോ ദേത്താ ഹെ
ഹർ റോഗോ കൊ ചന്ഗാവോ
കർത്താ ഹെ.... (തേരേ സ്റ്റൈൽ ...)
ഗിർത്തേ ഹുവോ കൊ ഉഠാത്താ ഹെ
അപ്നെ ബാജു മെ ബിഠാത്താ ഹെ
വചനോസെ അപ്നെ ഭർത്താ ഹെ
ഓർ അദ്ഭുത് നസാറെ ദിഖാത്താ ഹെ

കോയി നഹി ഹെ ഉസ്ക്കെ ജൈസാ
ബസ് വോഹി ഏക് കമാൽ കാ
പാപോം സേ ബച്ചാതാ
ശാപോം സേ ഛുടാത്താ
കർത്താ ഹെ ബഢേ ബഢേ കാം...
വൺ അന്റ് ഒൺലി യേശു നാം
വൺ അന്റ് ഒൺലി യേശു നാം.....



## *Sincere thanks to:*

**Moran Mor Baselios Cardinal Cleemis Catholicos**

**Most Rev. Dr. Thomas Mar Eusebius (**Chairman, Synodal Commission for Catechism)

Rev. Fr. Joseph Valliyattu (Secretary, Synodal Commission for Catechism)

Rev. Fr. Samuel Pazhavoorpadickal (Director, Malankara Catholic Children's League)
Rev. Fr. Johnson Puthuparampil (Director, Catechism & MCCL, Trivandrum)

Rev. Dr.Thomaskutty Pathinettil (Director, Catechism & MCCL, Tiruvalla)

Rev. Fr. Varghese Panthapillil (Director, Catechism & MCCL, Bathery)

Rev. Fr. Jibu (Director, Catechism, Marthandam)

Rev. Fr. Benedict Anto (Director, MCCL, Marthandam)

Rev. Fr. Varghese Kochukaleeckal (Director, Catechism & MCCL, Mavelikkara)

Rev. Fr. Thomas Vettikkattil (Director, Catechism & MCCL, Moovattupuzha)

Rev. Fr. Simon Kanjirathinkal (Director, Catechism & MCCL, Puttur)

Rev. Fr. Robin Manakalathu (Director,Catechism & MCCL, Pathanamthitta)

Rev. Fr. Thomas Vadakkekara (Director, Catechism & MCCL, Gurgaon)

Rev. Fr. Philip Pulipra (Director, Catechism & MCCL, Pune-Khadki)

Rev. Fr. Santhosh Ennavila (Director, Catechism & MCCL, Parassala)

## *Special thanks to:*

Rev. Fr. Arun Aerath
Rev. Fr. Jobin Pulivila
Rev. Brother Felix Pathyala
Rev. Brother Jobin Poovannathil
Ms. Manju P.
Ms. Kalarani T.

**Published by:**

Synodal Commission for Faith Formation
Catholicate Centre
St. Mary's Campus
Pattom P.O.
Trivandrum- 4.



**Designing and Printing:**

St. Marys Press, Pattom, TVM-4.
Ph: 0471-2446116.



## അഭിവന്ദ്യ യൗസേബിയോസ് തിരുമേനിയുടെ ആശംസ

മലങ്കര സുറിയാനി കത്തോലിക്കാ സഭ ആഗോള കത്തോലിക്കാ കൂട്ടായ്മയിൽ ഒരു വ്യക്തിഗത സഭയായി രൂപം പ്രാപിച്ചതിന്റെ, നമ്മുടെ സഭയുടെ ഹയരാർക്കി സ്ഥാപിതമായതിന്റെ, നവതി ഈ വർഷം (2022) നാം ആചരിക്കുന്നു. ഇതിന്റെ പശ്ചാത്തലത്തിൽ ഈ വർഷത്തെ അവധിക്കാല ബൈബിൾ ക്യാമ്പുകൾ (MBOC) ഒരു വ്യക്തിഗത സഭയാകുക എന്നാൽ എന്താണ് അർത്ഥമാക്കുന്നത് എന്ന് കൂടുതൽ മനസ്സിലാക്കാൻ നമ്മെ സഹായിക്കുന്ന രീതിയിലാണ് ക്രമീകരിച്ചിരിക്കുന്നത്.

നമ്മുടെ സഭയുടെ ആദ്ധ്യാത്മികവും ആരാധനാക്രമപരവുമായ പൈതൃകം എങ്ങനെ രൂപപ്പെട്ടു എന്ന് കൂടുതൽ മനസ്സിലാക്കാനും, ആരാധനാസമൂഹത്തോടും അതിനു നേതൃത്വം നൽകുന്ന അജപാലകരോടും കൂടുതൽ അടുപ്പമുള്ളവരായിത്തീരുന്നതിനും നമ്മുടെ ഇളംതലമുറയ്ക്ക് ഈ വർഷത്തെ ക്യാമ്പുകൾ പ്രചോദനമാകും എന്ന് പ്രത്യാശിക്കുന്നു.

ക്യാമ്പുകൾ ക്രമീകരിക്കുന്നതിന് നേതൃത്വം നൽകിയ ബഹു. ഡയറക്ടർ അച്ചന്മാരോടും അവരോട് സഹകരിച്ച് ക്യാമ്പുകൾക്ക് നേതൃത്വം നൽകുന്ന ബഹു. വികാരിയച്ചന്മാരോടും ശെമ്മാശ്ശന്മാരോടും സമർപ്പിതരോടും മറ്റു വിശ്വാസ പരിശീലകരോടും നമ്മുടെ സഭയുടെ കടപ്പാടും സ്നേഹവും അറിയിക്കുന്നു.

രോഗവും യുദ്ധവും ഒക്കെ ലോകത്തെ ഭീതിയുടെ നിഴലിൽ നിർത്തുന്ന ഈ കാലത്ത് കൂട്ടായ്മയുടെയും സ്നേഹത്തിന്റെയും നിറവുള്ള അനുഭവമായി ഈ ക്യാമ്പുകൾ മാറട്ടെ എന്ന് ആശംസിക്കുന്നു. ഉത്ഥാനം ചെയ്ത കർത്താവിന്റെ കൃപയും സമാധാനവും നമ്മുടെ ഹൃദയങ്ങളിൽ നിറയട്ടെ.

എല്ലാവർക്കും ദൈവാനുഗ്രഹത്തിന്റെ ദിവസങ്ങൾ ആശംസിക്കുന്നു.

പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിനു വേണ്ടി,

✠ ഡോ. തോമസ് മാർ യൗസേബിയോസ്
ചെയർമാൻ,
സിനഡൽ കമ്മീഷൻ ഫോർ കാറ്റക്കിസം & എം.സി.സി.എൽ.




അപ്പസ്തോലന്മാരും പ്രവാചകന്മാരുമാകുന്ന അടിത്തറമേൽ
പണിതുയർത്തപ്പെട്ടവരാണ് നിങ്ങൾ;
ഈ അടിത്തറയുടെ മൂലക്കല്ല് ക്രിസ്തുവാണ് (എഫേ. 2: 20)

St. Mary's Press Pattom, TVM     Ph: 0471 2446116